# മലങ്കര സഭ

ഫെബ്രുവരി 1997



1997 ജനുവരി 30-ാം തീയതി 83-ാം വയസിലേക്കു പ്രവേശിച്ച
പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ
കാതോലിക്കേറ്റ് അരമനയിൽ വച്ച്
ബർത്ത് ഡേ കേക്ക് മുറിക്കുന്നു.

29-ാം ഓർമ്മപ്പെരുനാൾ

2-2-1997



*സ്ലീബാദാസ സമൂഹാദ്ധ്യക്ഷനായിരുന്ന*
*അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ*
*പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ.*

**C. THOMAS & FAMILY**
**EDMONTON, CANADA**

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038

ലക്കം : 2, പുസ്തകം : 53

ഫെബ്രുവരി 1997




*Patron Saint*




Type setting : Haiba, G.S. Street, Kottayam -1


അദ്ധ്യക്ഷ ലേഖനം

# തടാകം ആശ്രമം: വജ്രജൂബിലി ചിന്തകൾ

മാർത്തോമ്മാശ്ലീഹായുടെ പൈതൃക പാരമ്പര്യം പുലർത്തുന്ന മലങ്കര ഓർത്തഡോക്സ് സഭ നൂറ്റാണ്ടുകളായി കേരള മണ്ണിൽ വേരുറപ്പിച്ചു നിന്നതല്ലാതെ കേരളത്തിനു പുറത്തേക്കു സുവിശേഷദൗത്യവുമായി കടന്നുചെന്നിട്ടില്ലെന്ന പോരായ്മ ഒരളവിൽ പരിഹരിച്ചത് 1936 ജനുവരിയിൽ തമിഴ്നാട്ടിലെ കോയമ്പത്തൂർ പട്ടണത്തിൽ നിന്നു 15 കിലോമീറ്റർ പടിഞ്ഞാറു സ്ഥിതിചെയ്യുന്ന തടാകം ഗ്രാമത്തിൽ ഗുരുവായ ബിഷപ്പ് പാക്കൻ ഹാം വാൽഷിൻെറ നേതൃത്വത്തിലും സഭാമക്കളായ കെ.സി. വറുഗീസ്, റ്റി.ഓ. മാത്യു, ഫാദർ വി.വി. യോന എന്നിവരുടെ സഹകരണത്തിലും ക്രിസ്തുശിഷ്യാശ്രമം സ്ഥാപിച്ചതിലൂടെയാണ്. ബിഷപ്പ് വാൽഷ് കൽക്കട്ടാ ബിഷപ്സ് കോളജിലെ പ്രിൻസിപ്പൽ സ്ഥാനം രാജിവച്ച് പത്നീസമേതം സ്വശിഷ്യന്മാരുടെ സ്വപ്നസാക്ഷാത്കാരത്തിനായി അവർക്ക് നേതൃത്വം നൽകുവാൻ സ്വയം സമർപ്പിക്കുകയായിരുന്നു. ആ വലിയ ത്യാഗപ്രവൃത്തി മലങ്കര ഓർത്തഡോക്സ് സഭയുടെ വിദേശമിഷന് ജന്മം നൽകി.

തടാകം ആശ്രമം വജ്രജൂബിലി ആഘോഷിക്കുമ്പോൾ അതു യഥാർത്ഥത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിദേശമിഷൻെറ വജ്രജൂബിലിയാണ്. വിനയത്തോടെ നന്ദിനിർഭരമായ ശിരസ്സു നമിച്ചുകൊണ്ടു മാത്രമേ ഏതൊരു സഭാസ്നേഹിക്കും ഈ സംരംഭത്തെ സ്മരിക്കുവാൻ സാധിക്കൂ. പക്ഷേ സഭാമക്കൾ എത്രകണ്ട് ഇതു മനസ്സിലാക്കുന്നുവെന്നു ഞാൻ സംശയിക്കുന്നു. തടാകമാശ്രമത്തെപ്പറ്റിയുള്ള കല്പനകളും ലേഖനങ്ങളും പലവുരു പ്രസിദ്ധീകൃതമായിട്ടുണ്ട്. ഇംഗ്ലീഷിലും മലയാളത്തിലും അതിൻെറ ചരിത്രം പുസ്തകമായിത്തന്നെ പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. അതിലൊന്നും പെടാത്ത, ഇന്നയോളം എഴുതപ്പെടാത്ത ഒരേടിൻെറ അല്പംഭാഗം അനാവരണം ചെയ്യട്ടെ.

1953 മെയ് ആദ്യവാരം സിറിയൻ സ്റ്റുഡൻറ്സ് കോൺഫറൻസിൻെറ (പില്ക്കാലത്ത് MGOCSM) നാല്പത്തിയഞ്ചാമത് പഞ്ചദിന വാർഷിക പരിപാടി അന്നു ഒരു വയസ്സു മാത്രമുള്ള പത്തനംതിട്ട കാതോലിക്കറ്റ് കോളജിൻെറ പരിമിതമായ സാഹചര്യത്തിൽ നടക്കുകയാണ്. പ്രധാന പ്രസംഗകനും ധ്യാനഗുരുവും 80 കഴിഞ്ഞ പരിണതപ്രജ്ഞനായ ബിഷപ്പ് വാൽഷ്.

## ഇതളുകൾ

(ഈ കോൺഫറൻസുമായി അദ്ദേഹം ആദ്യം ബന്ധപ്പെടുന്നത് 1910ൽ. തുടർന്ന് പല വർഷങ്ങളിൽ അദ്ദേഹം മുഖ്യപ്രസംഗകനായിരുന്നു. ഈ പ്രവർത്തനങ്ങളിലൂടെയാണ് നമ്മുടെ സഭയുമായി അദ്ദേഹം അടുത്ത് ഇടപഴുകുന്നത്. സഭയുടെ ഒരു ഉത്തമ സ്നേഹിതനും അഭ്യുദയകാംക്ഷിയുമായി അദ്ദേഹം മാറി. സഭാസമാധാനത്തിനുവേണ്ടിയും അദ്ദേഹം പ്രവർത്തിച്ചു- ഹോംസിൽ പോയി അന്നത്തെ അപ്രേം പാത്രിയർക്കീസു ബാവായുമായി ചർച്ച നടത്തി. വിജയിച്ചില്ലെങ്കിലും തുടർന്നും ആഴമായി പ്രാർത്ഥിക്കുമായിരുന്നു. അദ്ദേഹം കൽക്കട്ട ബിഷപ്സ് കോളജിൽ പ്രിൻസിപ്പൽ ആയിരിക്കവേയാണ് വിദ്യാർത്ഥി പ്രസ്ഥാനത്തിലെ സജീവ പ്രവർത്തകരായിരുന്നവരും മുൻ പരാമർശിക്കപ്പെട്ടവരുമായ ശിഷ്യന്മാർ ഉണ്ടാകുന്നത്).

കോൺഫറൻസിൻെറ സമാപന പൊതുസമ്മേളനം കോളേജിൻെറ താല്ക്കാലിക ഷെഡ്ഡിൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ അദ്ധ്യക്ഷതയിൽ നടക്കുകയാണ്. പി.ഇ. ഡാനിയേൽ റമ്പാൻ (പിൽക്കാലത്ത് ഡാനിയേൽ മാർ പീലക്സിനോസ്) മുഖ്യആതിഥേയനായി കോൺഫറൻസിൻെറ നടത്തിപ്പിനെ പൊതുവേ നിയന്ത്രിക്കുന്നു. പൊതുസമ്മേളനത്തിൽ പല പ്രൗഢപ്രസംഗങ്ങൾ നടന്നു. ബിഷപ്പ് വാൽഷിൻെറ ഊഴം എത്തി. അദ്ദേഹം ശാന്തമായി മാത്രം സംസാരിക്കുന്ന ആളാണ്. അല്പം മുന്നോട്ടു കുനി ശ്രവണശക്തി കുറഞ്ഞ ഇടതു ചെവിക്കു പിന്നിൽ ഇടതുകൈ ചൂടി അദ്ദേഹം സംസാരിച്ചു തുടങ്ങി. നമ്മുടെ സഭയുടെ ശ്രേഷ്ഠമായ പാരമ്പര്യം, പുരാതനമായ ചരിത്രം, സ്വർഗീയമായ ആരാധന, അന്യൂനമായ ദൈവശാസ്ത്രം ഇവയെ ഒക്കെയും വാനോളം പുകഴ്ത്തി. (അദ്ദേഹമാണ് വി. യാക്കോബിൻെറ കുർബാന തക്സായ്ക്ക് ആദ്യമായി ഒരു ധ്യാനപഠനം ഇംഗ്ലീഷിൽ എഴുതി പ്രസിദ്ധീകരിച്ചത്). ക്രിസ്തീയ വിശ്വാസത്തോളം പഴക്കമുള്ള ഒരു സഭയാണ് നമ്മുടേതെന്ന് അദ്ദേഹം അനുസ്മരിപ്പിച്ചു. വി. തോമ്മാശ്ലീഹാവാൽ സ്ഥാപിതം. ബ്രിട്ടണിൽ ക്രിസ്തുവിൻെറ സുവിശേഷം എത്തുന്നത് ആറാം നൂറ്റാണ്ടിൻെറ അന്ത്യത്തിലാണ്. വലിയവനായ ഗ്രിഗറിയുടെ സുവിശേഷ ദൗത്യത്തിലൂടെ, ഓർമ്മയിൽ നിന്നും അദ്ദേഹം പറഞ്ഞ രണ്ടു വരികൾ കുറിക്കുന്നു.

'നിങ്ങളുടെ സഭ ഒരു സഭയായി ഇവിടെ തുടരുമ്പോഴും എൻെറ പൂർവികന്മാർ (ബിഷപ്പ് അയർലണ്ടുകാരനാണ്) വെറും കിരാതന്മാരായിരുന്നു. എങ്കിലും കഴിഞ്ഞ നൂറ്റാണ്ടിലും ഈ നൂറ്റാണ്ടിലുമായി എൻെറ മുൻഗാമികളും ഇപ്പോൾ ഞാനും ഇവിടെ വരേണ്ടിവന്നു. നിങ്ങളുടെ അയല്ക്കാരോടു ലോകരക്ഷകനായ ക്രിസ്തുവിനെപ്പറ്റി സംസാരിക്കുവാനും അവനെ സാക്ഷിക്കുവാനും.'

ഈ പ്രസ്താവന എത്രപേർ വ്യക്തമായി ശ്രവിച്ചുവെന്നോ ശ്രദ്ധിച്ചുവെന്നോ എനിക്കറിവില്ല. എങ്കിലും മുൻബഞ്ചിൽ ഉപവിഷ്ടനായിരുന്ന കോളജ് വിദ്യാർഥിയായ എനിക്കു ശക്തമായ ഒരാഘാതം ഏറ്റതുപോലെയുള്ള അനുഭവമായി. ബിഷപ്പിൻെറ ഈ പ്രസ്താവന നൂറ്റാണ്ടുകൾ പിന്നിട്ട നമ്മുടെ സഭയെപ്പറ്റിയുള്ള സ്നേഹമസൃണമായ, എന്നാൽ വിമർശനാത്മകമായ ഒരു വിധിയെഴുത്തായി ഞാൻ വിലയിരുത്തി. അദ്ദേഹത്തിൻെറ കോൺഫറൻസിലെ പ്രസംഗങ്ങൾ ശ്രവിക്കയും ധ്യാനത്തിൽ സംബന്ധിക്കയും ചെയ്ത എന്നിൽ അദ്ദേഹത്തോടു അതിരറ്റ ബഹുമാനവും ആദരവും ജനിച്ചു. വാക്കിനേക്കാൾ കൂടുതൽ അദ്ദേഹത്തിൻെറ വ്യക്തിത്വവും ജീവിതവും ആഴമായി സംസാരിച്ചിരുന്നു. മേൽ ഉദ്ധരിക്കപ്പെട്ട വാക്കുകൾ അദ്ദേഹത്തിൻെറ ആത്മാർത്ഥതയുടെയും, സത്യദീക്ഷയുടെയും നമ്മുടെ സഭയോടുള്ള ആദരവിൻെറയും കപടരഹിതമായ ബഹിർസ്ഫുരണമായി ഞാൻ മനസ്സിലാക്കി. ഒപ്പം ചിന്തിക്കുന്ന തലമുറയ്ക്ക് ഒരു വെല്ലുവിളിയായും. അദ്ദേഹത്തിൻെറ നിഷ്ക്കളങ്കമായ പ്രസ്താവനയെ ഞാൻ മനസ്സിലാക്കിയത് ഇപ്രകാരമാണ്. നിങ്ങളുടെ പൂർവ്വികന്മാരും സഭ മുഴുവനായും നൂറ്റാണ്ടുകളായി ഭാരതത്തിൻെറ ഈ തെക്കേ കോണിൽ അലസന്മാരായോ വിരസന്മാരായോ ചത്തതിനൊത്തപോൽ കഴിഞ്ഞുകൂടിയതല്ലാതെ ക്രിസ്തീയ ജീവിത ചൈതന്യം ഉൾക്കൊണ്ട് ജീവിച്ചില്ല. ഫലമോ തൊട്ട അയൽക്കാരുപോലും ക്രിസ്തുവിനെ അറിയാതെ കടന്നുപോകുന്നു. ഇത് ഒരു വിശ്വാസഹത്യാപരമായ കൃത്യവിലോപമാണ്. അവിടെ ഇരുന്നയിരുപ്പിൽ ഞാൻ ഒരു തീരുമാനമെടുത്തു- ദൈവഹിതമെങ്കിൽ അന്ത്യശ്വാസം വലിക്കുന്നതിനു മുമ്പ് നാലു പോരോടെങ്കിലും ക്രിസ്തുവിലുള്ള രക്ഷയുടെ സന്ദേശം അറിയിക്കും. 12 വയസ്സുമുതൽ ഹൃദയത്തിൽ വച്ചു താലോലിച്ചിരുന്ന - ഭാവിയിൽ പുരോഹിതനായി സഭയിൽ ശുശ്രൂഷിക്കണം എന്ന തീരുമാനത്തിനു കൂടുതൽ ശക്തമായ പിന്തുണ അങ്ങനെ ലഭിച്ചു. ഒപ്പം ബിഷപ്പ് വാൽഷിനെ കൂടുതൽ അടുത്തറിയണമെന്നും പലതും അദ്ദേഹത്തിൽ നിന്നു മനസിലാക്കണമെന്നും തീരുമാനിച്ചു. അതിൻെറ ഫലമായിട്ടാണ് 1954ൽ ദക്ഷിണ റെയിൽവേയിൽ ജോലിലഭിച്ച ഞാൻ ഏറ്റവും അടുത്ത സമയത്തു തന്നെ 1955 ഏപ്രിലിൽ തടാകം ആശ്രമത്തിൽ എത്തി അദ്ദേഹത്തെയും അദ്ദേഹത്തിൻെറ

പ്രവർത്തനരീതിയെയും കൂടുതൽ മനസ്സിലാക്കുവാൻ ശ്രമിച്ചത്.

ക്രമേണ വാരാന്ത്യ അവധി ദിവസങ്ങളിൽ പല പ്പോഴും ആശ്രമത്തിലെ പ്രവർത്തനത്തിൽ പങ്കുചേർന്ന് ജീവിതത്തിനു കൂടുതൽ അർഥം കണ്ടെത്തുവാൻ സാധിച്ചു. അടുത്തറിയുന്തോറും ബിഷപ്പിനോടുള്ള ബഹുമാനവും ആദരവും വർദ്ധിച്ചു.

ആ കാലയളവിൽ എന്റെ പ്രതിദിന ഡയറിയുടെ ആദ്യഭാഗത്തു ഞാൻ എഴുതി, 'If I breathe my last somewhere in this region take the mortal frame to Tadagam Ashram and bury it there, if they allow.' ഇന്നും ആ ചിന്തയാണ് എന്നെ ഭരിക്കുന്നത്.

1959 ജനുവരി 9ന് ബിഷപ്പ് വാൽഷ് അന്തരിച്ചു. മൃതശരീരം അദ്ദേഹത്തിന്റെ ഹിതപ്രകാരം ചാപ്പലിന്റെ വടക്കുവശത്ത് മണ്ണിൽ ലളിതമായ രീതിയിൽ മറവു ചെയ്തു. പിൽക്കാലത്ത് 1971ൽ മാത്രമാണ് അവിടെ ഒരു മാർബിൾ ഫലകം സ്ഥാപിച്ച് പ്രത്യേകം വേർതിരിച്ചത്. നമ്മുടെ സഭയിലെ സമാധാനത്തിനുവേണ്ടി നിരന്തരം പ്രാർത്ഥിക്കുകയും അതിനു വേണ്ടി പ്രവർത്തിക്കയും ചെയ്ത പുണ്യാത്മാവ് രോഗക്കിടക്കിയിൽ സഭാ സമാധാന വാർത്ത കേട്ട് (1958 ഡിസംബർ 16) സന്തോഷിച്ചാണ് കടന്നു പോയത്. 1955 മുതൽ ആശ്രമസ്നേഹിതനായി തുടർന്ന ഞാൻ 1962ൽ റെയിൽവേ ഉദ്യോഗം രാജിവച്ച് ആശ്രമാംഗമായി. ഇന്ന് ആജീവാനാന്ത അംഗമായി തുടരുന്നു, കഴിയുന്ന രീതിയിലൊക്കെ അവിടത്തെ പ്രവർത്തനത്തിൽ പങ്കു വഹിച്ചുകൊണ്ട്. ദൈവഹിതമെങ്കിൽ ശിഷ്ടായുസ്സ് അവിടെ താമസിച്ച് 'ഉത്തമവും ആശ്വാസകരവുമായ വാർദ്ധക്യവും' അനുഭവിച്ച് അവിടത്തെ മണ്ണിൽ അലിഞ്ഞു ചേരുവാൻ ആഗ്രഹിക്കുന്നു.

എന്തുകൊണ്ട് ഞാൻ ഈ രീതിയിൽ ചിന്തിച്ചു. ചിന്തിയ്ക്കുന്നുവെന്ന് ചോദിച്ചേക്കാം. ഈ സഭയിലെ അംഗമല്ലാതിരിക്കത്തന്നെ തന്റെ സർവ്വസമ്പാദ്യവും പൈതൃകാവകാശവും ലൈബ്രറിയും അന്ത്യകാലവർഷങ്ങളും യാതൊരു വ്യവസ്ഥയും കൂടാതെ വേണ്ടത്ര ശക്തമല്ലാത്ത നമ്മുടെ സഭയ്ക്ക് (Weakly Church) നൽകുകയും സഭയ്ക്ക് ഒരു വിദേശ മിഷൻ വീക്ഷണം പകർന്നു കൊടുത്തുകൊണ്ട് ഒരു ബ്രിട്ടീഷ് മിഷനറിയ്ക്കു റിട്ടയർ ചെയ്യുമ്പോൾ അവകാശപ്പെട്ട അല്ലെങ്കിൽ ലഭ്യമായിരുന്ന എല്ലാ ജീവിത സൗകര്യങ്ങളും സ്വമനസ്സാലെ ത്യജിച്ചു. പ്രതികൂലമായ സാഹചര്യത്തിൽ പ്രത്യാശയോടും ധൈര്യത്തോടും എല്ലാം സഹിച്ചു ജീവിച്ചു. സഹപ്രവർത്തകർക്കും പരിചയപ്പെടുന്നവർക്കും സന്തോഷവും ആശ്വാസവും ധൈര്യവും രോഗശാന്തിയും ഉടയവനിൽ നിന്നും സ്വീകരിച്ചു വിതരണം ചെയ്ത ത്യാഗോജ്ജ്വലമായ ആ ജീവിതം ഉയർത്തുന്ന വെല്ലുവിളിയോട് പ്രതികരിക്കുവാൻ മലങ്കരസഭാ മക്കൾക്ക് ചുമതലയില്ലേ? അദ്ദേഹത്തിന്റെ നിസ്വാർത്ഥ സേവനത്തോടു നന്ദി കാണിക്കുവാനും ആ ശ്രേഷ്ഠ മാതൃക പിൻപറ്റുവാനും നമുക്കു കടപ്പാടില്ലേ? ദശകങ്ങൾ പിന്നിട്ട ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സന്തതിയായി ജന്മം കൊണ്ട ഈ ആശ്രമപ്രവർത്തനത്തോട് പ്രസ്ഥാന അംഗങ്ങൾക്ക് ഉത്തരവാദിത്വമില്ലേ? 1949 മുതൽ പ്രസ്ഥാനത്തിലെ ഒരംഗമായി. തുടർന്ന് ജനറൽ സെക്രട്ടറിസ്ഥാനം ഉൾപ്പെടെ പല ചുമതലകളും വഹിച്ചു. ഇന്നും അതിൽ പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന എന്റെ ഇനിയും മരവിച്ചിട്ടില്ലാത്ത ക്രിസ്തീയ മന:സാക്ഷി ആ രീതിയിൽ എന്നെ ചിന്തിപ്പിക്കുന്നു. കാലയവനിയ്ക്കുള്ളിൽ മൺമറഞ്ഞുപോയ (ഒളശ്ശ നാലാത്ര എൻ.ഐ. ഫിലിപ്പോസ് ശെമ്മാശ്ശൻ, കല്ലൂപ്പാറ കെ.എം. ഏബ്രഹാം തുടങ്ങിയവർ) വിദ്യാർത്ഥി പ്രസ്ഥാന നേതാക്കളായിരുന്നു.

ബിഷപ്പ് വാൽഷിന്റെ ചരമത്തിനു ശേഷം 1959 മെയ് മാസത്തിൽ കോലഞ്ചേരിയിൽ ചേർന്ന വിദ്യാർത്ഥി പ്രസ്ഥാന കോൺഫറൻസ് ഏകകണ്ഠമായി ഒരു പ്രമേയത്തിലൂടെ അദ്ദേഹത്തിന്റെ പാവന സ്മരണ എക്കാലവും നിലനിർത്തുവാനായി നന്ദിപൂർവ്വം 'ബിഷപ്പ് വാൽഷ് സ്മാരക റ്റീച്ചിംഗ് മിഷന്' രൂപം കൊടുത്തു. അതിന്റെ ആദ്യ മൂലധനമായി അന്നത്തെ എന്റെ ഒരു മാസത്തെ ശമ്പളമായിരുന്ന 150 രൂപ സംഭാവനയും ചെയ്തു. ആ ഫണ്ട് പിൽക്കാലത്ത് പതിനായിരത്തിൽ പരം രൂപയായി വളരുകയും പല വർഷങ്ങളിൽ വിവിധ സ്ഥലങ്ങളിൽ റ്റീച്ചിംഗ് മിഷൻ സംഘടിപ്പിക്കുകയും ചെയ്തു. അന്ന് അതിന്റെ ചുമതലയും എനിക്കായിരുന്നു. എന്നാൽ ഇന്ന് ആ തുക എവിടെപ്പോയെന്നോ ആ പ്രവർത്തനത്തിന് എന്തു സംഭവിച്ചുവെന്നോ ഒരു രൂപവുമില്ല. അങ്ങനെ അദ്ദേഹത്തോടു പ്രസ്ഥാനം പിൽക്കാലത്തു കാണിച്ച അനാദരവിനും നന്ദികേടിനുമുള്ള പ്രായശ്ചിത്തമായും എന്റെ ചിന്തയെ വ്യാഖ്യാനിക്കാം. കേൾക്കുവാൻ ചെവിയുള്ളവർ കേൾക്കട്ടെ, കാണുവാൻ കണ്ണുള്ളവർ കാണട്ടെ.

തടാകം വിദേശ മിഷൻ കേന്ദ്രമായി തെരഞ്ഞെടുക്കുന്നതിൽ ചില പ്രത്യേക പരിഗണനകൾ ഉണ്ടായിരുന്നു. കേരളത്തിനു വെളിയിൽ തമിഴ്നാട്ടിലാണെങ്കിലും മലയാളനാടിന്റെ ശക്തമായ സാമീപ്യം. കോയമ്പത്തൂരുള്ള നമ്മുടെ സാമാന്യം വലിയ ഇടവക.

തടാകത്തിൻെറ പിന്നോക്കാവസ്ഥ. ഒരു ക്രിസ്ത്യൻ മിഷനും അന്നുവരെ കടന്നുചെല്ലാത്ത പുതിയ വയൽ. ഈ അനുകൂല സാഹചര്യങ്ങൾ പൂർണ്ണമായും മുതലാക്കുവാൻ സഭയ്ക്കു സാധിച്ചില്ലെന്ന് ഇത്തരുണത്തിൽ ചിന്തിക്കണം. അതതു കാലങ്ങളിൽ രൂപം കൊടുത്ത നിർവ്വാഹക സമിതികളും അംഗങ്ങളും പ്രവർത്തകരും അവരവരുടെ ചുമതലയോട് നീതിപുലർത്തിയോ എന്ന ആത്മശോധനയും അനിവാര്യമാണ്. ലഭ്യമായിരുന്ന സാദ്ധ്യതകൾ വേണ്ട സമയത്ത് വേണ്ട രീതിയിൽ തരപ്പെടുത്തി ഉപയോഗയോഗ്യമാക്കിയോയെന്നും ചിന്തിക്കേണ്ടതുണ്ട്. നഷ്ടപ്പെടുന്ന അവസരങ്ങൾ തിരികെ കിട്ടുകയില്ല. Time and Tide waits for no man. നഷ്ടപ്പെട്ട അവസരങ്ങളെ ഓർത്ത് നിരാശരായി കരഞ്ഞ് സ്വയം ശപിച്ചിട്ടോ അന്യരിൽ പഴിചാരിയിട്ടോ കാര്യമില്ല; പശ്ചാത്തപിക്കാം, പാഠങ്ങൾ പഠിയ്ക്കാം. എന്നാൽ പുതിയ ദർശനത്തോടെ. നിശ്ചയ ദാർഢ്യത്തോടു 'കീഴെയുള്ള അദൃശ്യമായ ശാശ്വത ഭുജങ്ങളിൽ' ആശ്രയം വച്ചുകൊണ്ട് മുന്നോട്ടു കുതിക്കാം. ഇന്ന് കരണീയമായിരിക്കുന്നത് ചെയ്യുവാൻ നമുക്കു കടപ്പാടുണ്ട്. ആയതിന് ഉണർന്നു പ്രവർത്തിക്കാം.

സഭ മുഴുവനായും അതിൻെറ അലസ മനോഭാവത്തിൽ നിന്നും ഉണർന്ന് (വജ്രജൂബിലി സംബന്ധിച്ച് പരിശുദ്ധ ബാവായുടെ കല്പന എല്ലാഇടവകകൾക്കും, സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, മറ്റ് പ്രമുഖരെന്നു കരുതപ്പെടുന്ന വ്യക്തികൾ തുടങ്ങിയവർക്കും അയച്ചിട്ട് പ്രതികരിച്ചവർ വളരെ കുറവ്). സജീവമായി രംഗത്തിറങ്ങണം. കുറഞ്ഞപക്ഷം ഭാരത വീക്ഷണത്തോടെ പ്രവർത്തിക്കുവാൻ ഈ വൈകിയ വേളയിലെങ്കിലും നമുക്കു സാധിക്കണം.

വിദ്യാർത്ഥി പ്രസ്ഥാനം യുവജനപ്രസ്ഥാനം തുടങ്ങിയ ആദ്ധ്യാത്മിക സംഘടനകൾ യോഗ്യരായ യുവതീയുവാക്കളെ ഈ ദർശനത്തിൽ വളർത്തിയെടുക്കണം- വെറും യുവജനമേളകളായോ യുവജനസംഗമങ്ങളായോ അവ അധഃപ്പതിച്ചു കൂടാ. പൈതലിനു - ബാല്യപ്രായത്തിൽ തന്നെ സുവിശേഷ ദർശനം ലഭിക്കുമാറ് മാതാപിതാക്കൾ കുഞ്ഞുങ്ങളെ സൂക്ഷ്മതയോടെ വളർത്തുകയും സണ്ടേസ്കൂൾ തലം മുതൽ വേണ്ട പഠനസംവിധാനം ഈ വിഷയത്തിൽ ഉണ്ടാവുകയും വേണം.

M.G.O.C.S.M. ൽ അന്യാധീനപ്പെട്ടു കിടക്കുന്ന 'ബിഷപ്പ് വാൽഷ് സ്മാരക റ്റീച്ചിംഗ് മിഷൻ ഫണ്ട്' പലിശ സഹിതം പുനർജീവിപ്പിച്ചും കൂടുതൽ സംഖ്യ നിക്ഷേപിച്ചും മിഷൻ എൻഡോവ്മെൻറ് ഫണ്ട് ഉണ്ടാക്കി മിഷൻ കേന്ദ്രങ്ങളെ സഹായിക്കണം. മൂന്നുവർഷം കഴിഞ്ഞാൽ ഈ നൂറ്റാണ്ട് അവസാനിക്കും. പുതിയ നൂറ്റാണ്ടിലേക്കുള്ള പ്രവേശനം പുതിയ സഹസ്രാബ്ദിയിലേക്കുള്ള കാൽവയ്പു കൂടിയാണ്. പതിനെട്ടാം നൂറ്റാണ്ടിൻെറ അന്ത്യദശകത്തിൽ 'ദൈവത്തിൽ നിന്നു വൻകാര്യങ്ങൾ പ്രതീക്ഷിച്ചുകൊണ്ട് ദൈവത്തിനു വേണ്ടി വൻ കാര്യങ്ങൾ പ്രവർത്തിക്കുവാൻ ഉദ്യമിക്കാം' എന്ന ഡോക്ടർ വില്യം കേറിയുടെ ആപ്തവാക്യം ഇന്നും അർത്ഥവത്താണ്. ആ ദർശനം ഈ തലമുറ പങ്കുവെയ്ക്കുമെങ്കിൽ, അതിൽ ഉറച്ചു നിന്നുകൊണ്ട് സാക്ഷ്യ ജീവിതത്തിൽ മുന്നേറുമെങ്കിൽ, നാം ഇനി ഒരിക്കലും ആരുടെ മുമ്പിലും ലജ്ജിച്ചു തലതാഴ്ത്തേണ്ടി വരില്ല. നമ്മുടെ കണ്ണുകൾ തുറന്ന് പുതിയ ദർശനം കാണുവാനും കാതുകൾ തുറന്ന് രക്ഷകൻെറ വിളി കേൾക്കുവാനും മനസ്സുകൾ തുറന്ന് ആ മാർഗ്ഗത്തിലൂടെ നിശ്ചയ ദാർഢ്യത്തോടെ ചരിക്കുവാനും ഈ വജ്രജൂബിലി ഇടയാക്കട്ടെ!

തടാകം ആശ്രമത്തെ സംബന്ധിച്ചിടത്തോളം സ്വജീവിത മുന്നേറ്റത്തിൽ അതതു കാലങ്ങളിൽ ആശ്രമത്തിലെ സൗകര്യങ്ങൾ പ്രയോജനപ്പെടുത്തിട്ടുള്ള സ്നേഹിതർ ആത്മശോധന ചെയ്ത് ഈ ജൂബിലി വർഷത്തിൽ ആശ്രമത്തോടുള്ള അവരുടെ പ്രതിബദ്ധത യാഥാർത്ഥ്യമാക്കണം. ജൂബിലി സ്മാരകമായി നിർമ്മിക്കുന്ന സെൻറ് ഗ്രിഗോറിയോസ് ബാലഭവനം, 25 വർഷം സേവനസരണിയിൽ പിന്നിട്ട ബിഷപ് വാൽഷ് മെമ്മോറിയൽ മെഡിക്കൽ സെൻറർ (നഴ്സിംഗ് ഹോം)റിൻെറ വികസന പ്രവർത്തനങ്ങൾ, വാൽഷ് മെമ്മോറിയൽ പ്രൈമറി സ്കൂളിൻെറ വികസനം എന്നിവയിൽ സഭാസ്നേഹിതർ പങ്കു ചേരേണ്ടതാണ്. യോഗ്യരായ പ്രവർത്തകരെ നൽകിയും നിശ്ചിത കാലയളവിലെ സേവനങ്ങൾ കാഴ്ചവെച്ചും, നിരന്തരമായി പ്രാർത്ഥിച്ചും സന്ദർശനം നടത്തിയും, സ്നേഹിതരുടെ സഹകരണത്തിന് പ്രചോദനം നൽകിയും ആശ്രമസ്നേഹിതരായി അവരെ സമർപ്പിച്ചും ഈ സദുദ്യമത്തെ സഹായിക്കാവുന്നതാണ്. 'ഈ ചെറിയവരിൽ ഒരുവന് ചെയ്യുന്നതെല്ലാം എനിക്കു ചെയ്തിരിക്കുന്നു'വെന്നു കല്പിച്ചവനായ രക്ഷകൻെറ വാക്ക് നമ്മുടെ ജീവിതത്തിൽ മാർഗ്ഗദർശനം നല്കട്ടെ! അവൻെറ തിരുനാമം മഹത്വപ്പെടട്ടെ!

Except great things from God
Attempt great things for God

- Dr. William Cary

**- ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത**

❑

# വി. നോമ്പാചരണം

തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത

ഫെബ്രുവരി 9-ാം തീയതിയോടുകൂടി നാം നമ്മുടെ കർത്താവിൻെറ രക്ഷാകരമായ പീഢാനുഭവത്തേയും കുരിശുമരണത്തേയും, ഉയിർപ്പിനേയും അനുസ്മരിക്കുന്ന പരിശുദ്ധ വലിയനോമ്പിലേക്ക് പ്രവേശിക്കുകയാണല്ലോ. ദൈവവുമായുള്ള ബന്ധം നിലനിർത്താനും ദൈവേഷ്ടത്തിന് അനുയോജ്യമായ ഒരു ജീവിതശൈലി രൂപപ്പെടുത്താനും മനുഷ്യനെ സഹായിക്കുന്ന ഒന്നാണ് നോമ്പും ഉപവാസവും. ദൈവിക നടത്തിപ്പിനും ദൈവശുശ്രൂഷയ്ക്ക് ആവശ്യമായ ശക്തിപ്രാപിക്കുന്നതിനും, (2 കോരി, 6:4-5) ദൈവത്തിൽ നിന്ന് കരുണയും പാപമോചനവും പ്രാപിക്കുന്നതിനും, (യോന 3:1-10) മാനസികസംഘർഷം ഒഴിവാക്കി സമാധാനം കൈവരിക്കുന്നതിനും, പൈശാചിക പരീക്ഷകളെ വിജയിക്കുന്നതിനും, (മത്തായി 17 : 21) ജഢമോഹങ്ങളെ നിയന്ത്രിക്കുന്നതിനും, ഉപവാസത്തോടു കൂടിയ നോമ്പാനുഷ്ടാനം നമ്മെ സഹായിക്കുന്നു.

നോമ്പ് ദിവസങ്ങളിൽ വിവാഹാഘോഷങ്ങൾ പൂർണ്ണമായും നിരുത്സാഹപ്പെടുത്തേണ്ടതാണെന്ന് ബർ എബ്രായ ക്രോഡീകരിച്ച ഹൂദായ കാനോനിൻെറ അഞ്ചാം കേഫാലേയോൻെറ ഒന്നാം പാസുക്കയിൽ നാം കാണുന്നു. മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദിവന്ന്യാസ്യോസ് മെത്രാപ്പോലീത്ത ഈ വിഷയത്തെ സംബന്ധിച്ച് താഴെപ്പറയുന്ന പ്രകാരം കല്പിച്ചിട്ടുണ്ട്.

'നോമ്പിൻെറ ആന്തരം ജഢകാര്യങ്ങളെക്കാൾ ആത്മകാര്യങ്ങളെ കീഴടക്കി ആത്മാവിനെ ദൈവകാര്യങ്ങളിലേക്ക് ഉണർത്തുവാനും സാത്താനെ ജയിക്കുന്നതിന് ഒരായുധമായിരിപ്പാനും അത്രേ' (ഡോ. സാമുവേൽ ചന്ദനപ്പള്ളി, മലങ്കരസഭാപിതാക്കന്മാർ പേജ് 160) 'അങ്കം പൊരുതുന്നവനൊക്കേയും സകലത്തിലും വർജ്ജനം ആചരിക്കണം.' (2 കോരി. 9:25)

'നോമ്പ് ഒരു പോരാട്ടമാണ്. ഈ പോര് നാം ചെയ്തേ മതിയാകൂ' എന്ന് ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായും കല്പിച്ചിരിക്കുന്നു. (മലങ്കര സഭാപിതാക്കന്മാർ പേജ് 360)

വിശുദ്ധവേദപുസ്തകവും, കാനോനും, സഭാപിതാക്കന്മാരും, നമ്മെ ഒരു വിധം ഉപദേശിക്കുന്നുണ്ടെങ്കിലും, അതിൻെറ പൊരുൾ മനസിലാക്കി യഥാർത്ഥ നോമ്പ് ആചരിക്കുന്നവർ നന്നേ ചുരുക്കം. നോമ്പ് കാലയളവിൽ സഭയുടെ നിയമങ്ങൾ ലംഘിച്ച് വിവാഹം നടത്തുന്നതിൽ മുമ്പിൽ നിൽക്കുന്നത് മലങ്കര ഓർത്തഡോക്സ് സഭാവിഭാഗത്തിൽപ്പെട്ട വിശ്വാസികളാണ് എന്നത് ഒരു നഗ്നസത്യമാണ്. നോമ്പ് തുടങ്ങിയതിനു ശേഷം ഓരോ ദിവസത്തേയും ദിനപത്രങ്ങൾ പരിശോധിക്കുന്നു എങ്കിൽ വധൂവരന്മാരുടെ ചിത്രവും, വിവാഹം നടക്കുന്ന പള്ളിയുടെ പേരും മാത്രം പരിശോധിച്ചാൽ മേൽപറഞ്ഞ എൻെറ അഭിപ്രായം നൂറുശതമാനം ശരിയാണെന്ന് ബോദ്ധ്യമാകും.

ഒരു കൂദാശ പൂർണ്ണമാകുന്നത് അതുമായി ബന്ധപ്പെട്ട കാര്യങ്ങൾ ചെയ്തു കഴിയുമ്പോഴാണ്. മാമോദീസായ്ക്കു ശേഷം വി. കുർബ്ബാന അനുഭവിക്കുമ്പോളാണ് ആ വ്യക്തി സഭയുടെ പൂർണ്ണ അംഗമായി തീരുന്നത്. വിവാഹ ശുശ്രൂഷയ്ക്ക് ശേഷം പുരുഷനും സ്ത്രീയും ശാരീരികബന്ധം പുലർത്തണം എന്നാണ് സഭ ആഗ്രഹിക്കുന്നത്. ഈ ശാരീരികബന്ധം വിലക്കപ്പെട്ട ദിവസങ്ങളിൽ ആകുമ്പോൾ 'അന്യായത്തിൽ ഞാൻ ഉത്ഭവിച്ചു' എന്ന് അനന്തരതലമുറ പറയേണ്ടതായി വരും. അനുസരണം ഇല്ലാത്ത, ശിക്ഷണം ഇല്ലാത്ത, മാതാപിതാക്കളെ മാനസികമായും, ശാരീരികമായും, പീഡിപ്പിക്കുന്ന തലമുറ രൂപംകൊള്ളുന്നതിന് മേൽ പറഞ്ഞ വസ്തുത ഒരു ഘടകമാണ് എന്നാണ് വിശ്വാസം. മാതാപിതാക്കളെ അനുസരിക്കാത്തവനും, ദുർഗ്ഗാമിയുമായ ഒരു മകനേയും കൊണ്ട് ഒരു പിതാവ് പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ബാവാ തിരുമനസിൻെറ സന്നിധിയിൽ എത്തി, മകനെപ്പറ്റി പരാതിപ്പെട്ടപ്പോൾ മകൻെറ ജനനത്തീയതി ചോദിച്ചറിഞ്ഞ ബാവാ തിരുമേനി അല്പനേരം മൗനമായിരുന്നതിനു ശേഷം ഉള്ളിൽകണക്കുകൂട്ടിയിട്ടാവണം മകൻ ജനിച്ചത് നോമ്പിലാവണം, അയാളുടെ മകൻ ഇങ്ങനെയൊക്കെയായതിൽ അത്ഭുതപ്പെടേണ്ടതില്ലെന്ന് ബാവാ തിരുമേനി കല്പിച്ചതായി കേട്ടിട്ടുണ്ട്. അനന്തര തലമുറയെ അറിഞ്ഞുകൊണ്ട് നശിപ്പിക്കുന്ന രീതിയിലുള്ള ഈ ദുഷിച്ചപ്രവണതയിൽ നിന്ന് വിശ്വാസികൾ പിന്മാറണമെന്ന് നാം വാത്സല്യപൂർവ്വം നിങ്ങളെ ഉപദേശിക്കുന്നു.

ഒഴിച്ചുകൂടാൻ പാടില്ലാത്ത ചില പ്രത്യേക സാഹചര്യത്തിൽ മാത്രം വിവാഹം നടത്തിക്കൊടുക്കുന്നതിന്

ബാവാതിരുമേനിക്ക് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നൽകിയിട്ടുള്ള അധികാരത്തിൻെറ മറപിടിച്ച്, ആവശ്യമുള്ളവനും, ഇല്ലാത്തവനും ബാലിശങ്ങളായ കാരണങ്ങൾ പറഞ്ഞ് ബാവാതിരുമേനിയെ നിർബന്ധിച്ച്, വിവാഹം നടത്തുന്നതിന് അനുവാദം വാങ്ങുന്നരീതി നിരുത്സാഹപ്പെടുത്തേണ്ടതുതന്നെ.

സമൂഹത്തിലെ അന്യായവും, അനീതിയും, അടിമത്വവും, ദാരിദ്ര്യവും അകറ്റുന്നതിന് സ്വയം പരിശ്രമിക്കുന്നതോടൊപ്പം, സമൂഹമായും വ്യക്തികളായും ചെയ്യുന്ന സാമൂഹികക്ഷേമ പ്രവർത്തനങ്ങളിൽ പങ്കാളികളാകുന്നതും, ഉപവസിച്ചു നോമ്പനുഷ്ഠിക്കുന്ന വ്യക്തികളുടേയും സഭയുടേയും മറ്റൊരു കർത്തവ്യമാണ്. യെശയ്യാ പ്രവാചകനിൽ കൂടി യഹോവയായ ദൈവം അരുളിചെയ്യുന്നത് ശ്രദ്ധിക്കുക. അന്യായബന്ധനങ്ങളെ അഴിക്കുക, നുകത്തിൻെറ അമിക്കയറുകളെ അഴിക്കുക, പീഠിതരെ സ്വതന്ത്രരായി വിട്ടയയ്ക്കുക, എല്ലാ നുകത്തേയും തകർക്കുക ഇതല്ലയോ എനിക്കിഷ്ടമുള്ള ഉപവാസം. വിശപ്പുള്ളവന് നിൻെറ അപ്പം നുറുക്കി കൊടുക്കുന്നതും ,നഗ്നനെ കണ്ടാൽ അവനെ ഉടുപ്പിക്കുന്നതും, നിൻെറ മാംസരക്തങ്ങളായിരിക്കുന്നവർക്ക് നിന്നെത്തന്നെ മറയ്ക്കാതിരിക്കുന്നതുമല്ലയോ?...... ചെയ്യുമെങ്കിൽ....... നിൻെറ സന്തതി പുരാതനശൂന്യങ്ങളെ പണിയും തലമുറ തലമുറയായി കിടക്കുന്ന അടിസ്ഥാനങ്ങളെ നീ കെട്ടിപ്പൊക്കും, കേടുതീർക്കുന്നവനെന്നും, കുടിയിരിപ്പാൻ തക്കവണ്ണം പാതകളെ യഥാസ്ഥാനത്താക്കുന്നവൻ എന്നും നിനക്കു പേർ പറയും' (യെശയ്യാ 58: 6 -12)

ദൈവവുമായുള്ള സംസർഗ്ഗത്തിൽ നിലനിന്ന് ദൈവേഷ്ടത്തിന് അനുയോജ്യമായ ജീവിതശൈലി രൂപപ്പെടുത്തുവാനും വിവാഹത്തിൽ നിന്നും, വിവാഹബന്ധത്തിൽ നിന്നും ഒഴിഞ്ഞ് അനന്തര തലമുറക്ക് അനുഗ്രഹങ്ങളെ സമ്പാദിച്ച് കൊടുക്കുവാനും, സാമൂഹിക നീതിക്കുവേണ്ടി പോരാടുന്നതിനുള്ള ശക്തി ലഭിക്കുന്നതിനും, നമ്മെ സഹായിക്കുന്ന .പരിശുദ്ധ നോമ്പിനെ നമുക്ക് സ്വാഗതം ചെയ്ത് നിഷ്ഠയോടുകൂടി ആചരിക്കാം. ❑

# മിഷനറി വീരനായ മാർ ഒസ്താത്തിയോസ്

(ഓർമ്മ - ഫെബ്രുവരി 2)

**ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത**

**പ**ഴമയോടുള്ള വിരക്തിയും പുതുമയ്ക്കുവേണ്ടിയും പുതിയ ആശയങ്ങൾക്കു വേണ്ടിയുമുള്ള അത്യാകാംക്ഷയും വർദ്ധമാനമായിരിക്കുന്ന ഇക്കാലത്തു പുതുമയൊട്ടും നശിക്കാത്ത പഴയതു ഒന്നുണ്ടെങ്കിൽ അതാണ് ഒസ്താത്തിയോസ് തിരുമേനിയും അദ്ദേഹത്തിൻെറ സുവിശേഷ പ്രസംഗവും. വാക്ധോരണിയോ വാഗ്മിത്വമോ അല്ല അതിൻെറ പ്രത്യേകത. ദുർഗ്രാഹ്യങ്ങളായ വാക്കുകളോ ശൈലിപ്രയോഗങ്ങളോ അതിലുണ്ടാവില്ല. അക്ഷരാഭ്യാസമില്ലാത്ത പ്രാകൃത വർഗ്ഗക്കാരുടെ ഇടയിൽ അവർക്കു മനസ്സിലാക്കാവുന്ന ഭാഷയിലും വാക്കിലും ഭാവത്തിലും ശൈലിയിലും ലളിതമായ രീതിയിൽ കർത്താവിൻെറ സുവിശേഷം പ്രസംഗിച്ചുകൊണ്ടു നടന്ന ആ മഹാത്മാവിൻെറ വാക്കുകളുടെ വശ്യതയും പുതുമയും ഒന്നുവേറെയാണ്. രംഗമേതായാലും സദസ്സ് ഏതായാലും തൻെറ സമീപനത്തിനു വലിയ മാറ്റം കാണുകയില്ല. ഓർത്തഡോക്സ് സ്റ്റുഡൻറ്സ് കോൺഫ്രൻസുകളിൽ സംബന്ധിച്ചിട്ടുള്ള ഏവരും ഇത് സാക്ഷ്യപ്പെടുത്തും. സമൂഹത്തിൻെറ ആരംഭകാലം മുതൽ താൻ ഉരുവിട്ടുകൊണ്ടിരുന്ന ഒരേ ഒരു പ്രസംഗം, ഒരേ വാചകങ്ങൾ, ഒരേ ശൈലി, ഒരേ സ്വരം പക്ഷേ കേൾവിക്കാരുടെ ഹൃദയങ്ങളിൽ അത് വികാരവീചികൾ ഉയർത്തുമായിരുന്നു. സന്തോഷം അലതല്ലുമായിരുന്നു. അത് ഒരിയ്ക്കൽക്കൂടി കേൾക്കുന്നതിന് കുറെയെങ്കിലും പരമാർത്ഥ ഹൃദയങ്ങൾ ആഗ്രഹിച്ചു പോകാറുണ്ട്. പക്ഷെ, കൈയിൽ ആ കൊച്ചുകൈത്താളവും ചലിപ്പിച്ചുകൊണ്ട് ' 'കരുണയുള്ള യേശുവേ നിൻ കൃപകൾ നൽകുക'' എന്നാരംഭിക്കുന്ന ആ ശബ്ദം ഇനി ആരും കേൾക്കുകയില്ല. ആ പുഞ്ചിരിയും മന്ദഹാസവും എന്നന്നേക്കുമായി നിലച്ചു. മുഴങ്ങിക്കേട്ടുകൊണ്ടിരുന്ന ആ ശബ്ദം കാലത്തിൻെറ അനന്തതയിൽ ലയിച്ചുകഴിഞ്ഞു. എന്നാലും അതിൻെറ മാറ്റൊലി കേരളത്തിലുടനീളവും കേരളത്തിനു വെളിയിലും അലതല്ലിക്കൊണ്ടേയിരിക്കുന്നു. അതിൻെറ കൊച്ചുകൊച്ചു തരംഗങ്ങൾ ഇന്നും എന്നും ജനഹൃദയങ്ങളിൽ മറ്റൊലി കേൾപ്പിച്ചുകൊണ്ടിരിക്കും.....

കർമ്മേലിൽ നിന്ന് കെട്ടുകളും പേറിക്കൊണ്ട് കഴുത്തിൽ മരക്കുരിശും അണിഞ്ഞ് ഒരു കൈയ്യിൽ ചേങ്ങലയോ റാന്തൽ വിളക്കോ പിടിച്ചും മറ്റെ കൈയ്യിൽ ശീലക്കുടയുമായി ഒരു യുവാവിൻെറ ചുറുചുറുക്കോടെ തൻെറ പ്രവർത്തന മേഖലയെ ലക്ഷ്യമാക്കി യാത്രയാവുന്ന ആ മുനിവര്യൻ നമുക്ക് മാർഗ്ഗദീപമായിത്തീരട്ടെ.

(മാർ പക്കോമിയോസിൻെറ തെരഞ്ഞെടുത്ത രചനകൾ എന്ന ഗ്രന്ഥത്തിൽനിന്നും)

❑

ധ്യാന പംക്തി

# സുവിശേഷ കിരണങ്ങൾ

## നോമ്പിലെ രണ്ടാം ഞായർ
## (ഫെബ്രുവരി 16)
## യാക്കോബ് മാർ ഐറേനിയാസ്
## വി. ലൂക്കോസ് 5:12-16

കർത്താവിൻെറ പരസ്യശുശ്രൂഷയ്ക്കു തുടക്കമായി. ''ശുശ്രൂഷ''യിൽ ഏർപ്പെടുന്നവർ നിശ്ചയമായും കർത്താവിൻെറ ശുശ്രൂഷകാലം എന്ന കർമ്മകാണ്ഡത്തെ മുൻവിധി കൂടാതെ പഠിക്കാൻ ശ്രമിക്കേണ്ടതാണ്. നന്മ മാത്രം ചെയ്തും, പ്രാർത്ഥിച്ചും സഞ്ചരിക്കുന്നതിനിടയിൽ ശിഷ്യരെ വിളിച്ചു ചേർത്തു തുടങ്ങുന്നു. അദ്ദേഹം അത്ര നന്നായില്ല എന്ന ''ലൗകീക വിജ്ഞാനി''കൾക്കു തോന്നിയേക്കാം. ഏങ്കിലും മനുഷ്യദൃഷ്ടിയിൽ നിസ്സാരമായതിൻെറ യഥാർത്ഥമൂല്യം അവിടുത്തേക്കല്ലേ അറിയൂ. അവിടുത്തെ വാക്കുകളും മനസ്സലിവിൻെറ വൃത്തികളും ശിഷ്യർക്ക് ദൃഷ്ടാന്തപാഠങ്ങളായി. അവർ വളരെ വേഗം പഠിച്ചു വളരുകയായിരുന്നു. മനുഷ്യർ അടുത്തു ചെല്ലാൻ അറയ്ക്കുന്ന കുഷ്ഠരോഗി സൗഖ്യദാതാവായ ഗുരുവിനെ അഭയം ചൊല്ലുന്നതാണ് ഇന്നത്തെ പ്രമേയം.

(1) ''താണു വീണു വണങ്ങിയുള്ള അഭ്യർത്ഥന സമർപ്പണത്തിൻെറ ബാഹ്യരൂപമാണ്.'' ഭൂമിയോളം താഴുന്നത്''വിനയ ലക്ഷണമാണല്ലോ. ഇങ്ങനെ കുമ്പിടുന്നവരെ പിടിച്ചെഴുന്നേല്പിച്ച്, വരദാനം നൽകി ആശ്വസിപ്പിക്കാൻ ആളുണ്ടാകും, തീർച്ച. സാഷ്ടാംഗ പ്രണാമമെന്ന നമ്മുടെ ആരാധനയിലെ കുമ്പിടീലിൻെറ പൊരുൾ ഇനിയും നാം ഗ്രഹിച്ചിട്ടില്ലേ? സർവ്വാന്തർഗാമിയായ ത്രാതാവിൻെറ മുമ്പിൽ വീണു വണങ്ങാൻ ''പരിഷ്കാര''ത്തിൻെറ പേരിൽ നാം മടിക്കുകയോ?

(2) 'നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കാൻ കഴിയും.' എന്നത് മനുഷ്യൻെറ ഭാഗത്തുനിന്നുള്ള കേവലവീക്ഷണമാണെങ്കിലും അതിൽ ഒരു സത്യം ഒളിഞ്ഞിരിപ്പുണ്ട്. പക്ഷെ അവർക്കു ''മനസ്സില്ലെ'ങ്കിലോ? അത്തരം സ്വാർത്ഥമതികളുടെ കുലം തളിർത്തു നില്ക്കുന്നതു കൊണ്ടല്ലേ ലാസർ ധനവാൻെറ പടിപ്പുരയ്ക്കൽ നിരാലംബനായി കിടക്കേണ്ടി വന്നത്?'' വകയുള്ളവന് മനസ്സില്ലാതെ വരുന്നതുകൊണ്ടാണ് സമൂഹത്തിലെ അസമത്വവും അവ്യവസ്ഥിതിയും ശിഖയുയർത്തി നിലകൊള്ളുന്നത്.

(3) ''നിനക്കു മനസ്സുണ്ടെങ്കിൽ'' എന്ന പ്രസ്താവന യേശുവിൻെറ മുമ്പിൽ അല്പം അനാവശ്യമാണെങ്കിലും, യേശു അതിലെ ഋണധ്വനി പരിഗണിക്കുന്നില്ല. ''എനിക്കു മനസ്സുണ്ട്, ശുദ്ധമാക'' എന്ന അനുഗ്രഹവാക്യവും രോഗിയെ സ്പർശിക്കുന്നതും എത്ര മതിപ്പുളവാക്കുന്നതാണ്! ആവശ്യക്കാരൻെറ മുമ്പിൽ വാദഗതികൾ നിരത്താതെ, യാഥാർത്ഥ്യം ബോധ്യപ്പെട്ടിട്ടും അത്യാവശ്യക്കാരൻെറ ദൈന്യതയെ ചോദ്യങ്ങളുടെ മുൾമുനയിൽ നിർത്താതെ, ആവശ്യം നിമിഷത്തിനകം നിറവേറ്റിക്കൊടുക്കുന്ന ശ്രേഷ്ഠമാതൃക എത്ര അനുകരണീയം!

(4) എങ്കിലും സൗഖ്യദായകൻ ന്യായപ്രമാണ വിരോധിയല്ല. ന്യായപ്രമാണാതീതമായി സൗഖ്യം നിർത്തിയിട്ട്, അതിനു സാക്ഷ്യം നൽകാൻ ന്യായപ്രമാണത്തെത്തന്നെ വിളിക്കുന്നു. മനുഷ്യനെ ന്യായം വിധിക്കുന്നതിന് സാക്ഷികളായി ദൈവം ആകാശത്തെയും ഭൂമിയെയും വിളിക്കുന്നതുപോലെ തന്നെ (സങ്കീ 50:4). അല്പം പഠിപ്പും ഡിഗ്രിയും, ഒരു ജോലിയുമൊക്കെയായാൽ പിന്നെ ആത്മീകതയും, ആരാധനയുമെല്ലാം Optional അഥവാ Irrelevant ആയിമാറുന്ന കുറ്റകരമായ അലസത എങ്ങനെ ന്യായീകരിക്കാനാകും. സൗഖ്യം പ്രാപിച്ച കുഷ്ഠരോഗിയെ ന്യായപ്രമാണ നിബന്ധനകൾ പൂർത്തിയാക്കാനാണയയ്ക്കുന്നത്!

5) പ്രശസ്തി ആഗ്രഹിക്കാതെ ഒതുങ്ങിക്കഴിയുന്ന അത്ഭുതപ്രവർത്തകൻ ഇന്നത്തെ ''ദിവ്യന്മാരിൽ'' നിന്നും എത്ര ഉയർന്നുപൊങ്ങിക്കാണപ്പെടുന്നു! ഇതെല്ലാം അദ്ദേഹത്തിന് സാധാരണ ജോലിയും ശുശ്രൂഷയും മാത്രം. അവിടെ നിന്നും നേരെ പോകുന്നത് തനിയെയിരുന്ന് പ്രാർത്ഥിക്കാനാണ്!

## നോമ്പിലെ മൂന്നാം ഞായർ
## (ഫെബ്രുവരി 23)
## വി. മർക്കോസ് 2: 1-12

സഹായങ്ങളുടെ സമുദ്രത്തിൽ നിന്നും അനുഗ്രഹ നദികൾ ഒഴുകിക്കൊണ്ടിരിക്കുന്നു. നോമ്പിൻെറ ആഴ്ചകളിൽ വേദനിക്കുന്നവരുടെ വേദനയിൽ പങ്കുചേരുകയും മനുഷ്യസ്നേഹപരമായ പ്രവർത്തികൾ നിരന്തരം ചെയ്തുകൊണ്ടിരിക്കുകയും ചെയ്യുന്ന ദൈവപുത്രനെ സദാ നമുക്കു കാട്ടിത്തരുന്നത് എത്രയും പ്രസക്തമാണ്. നിഷ്ഠയിലും, ഉപവാസത്തിലും കഴിയുന്നവർക്കുള്ള ആദ്യപാഠങ്ങളാണിവ. (ഭക്ഷണം വെടിയുന്നതുകൊണ്ടുമാത്രം ഉപവാസമാകുന്നില്ലല്ലോ. എങ്കിലും അത്രയും പോലും ചെയ്യാൻ മടിയില്ലാത്ത

സഹസ്രങ്ങളുണ്ടെന്നുള്ളത് ആശങ്കാജനകമാണ്!)

1) കർത്താവുള്ള സ്ഥലത്ത്, വചനം കേൾക്കാനും സൗഖ്യം നേടാനുമായി ജനങ്ങൾ തടിച്ചു കൂടുക പതിവായിരുന്നു. അത് സ്വമേധയാ ചെയ്തിരുന്നതാണ്. പ്രചരണം നടത്തി "ഏവരെയും കർത്തൃനാമത്തിൽ സ്വാഗതം" ചെയ്തുകൊണ്ടുള്ള അറിയിപ്പൊന്നും അതികമ്പടിയായി ഉണ്ടായിരുന്നില്ല. ശാന്തഗംഭീരനായി അദ്ദേഹം സംസാരിച്ചു. ബഹളമോ, ചേഷ്ടകളോ ഒന്നുമില്ലാതെ, എങ്കിലും, തളർവാതിയെ അകത്തേയ്ക്കു കൊണ്ടുപോകാൻ "വഴി" കൊടുക്കാതിരുന്ന കപ്പർനാഹൂമിലെ ജനക്കൂട്ടവും സ്വാർത്ഥമതികളായ ആധുനികരും തമ്മിലെന്താണന്തരം!

2) തളർവാതിയെ ചുമന്നുകൊണ്ടു വന്നവരുടെ വിശ്വാസം പ്രതീക്ഷാ നിർഭയമായിരുന്നു. അത് ദൈവസന്നിധിയിൽ അംഗീകരിക്കപ്പെട്ടു. അവരുടെ മധ്യസ്ഥത പ്രവൃത്തിയായി മാറിയപ്പോൾ, ആവശ്യക്കാരൻെറ അനർത്ഥത വഴിമാറിക്കൊടുത്തു. ഈ മനുഷ്യർ പാവങ്ങളെങ്കിലും ആത്മാർത്ഥതയുള്ളവരാണ്. കച്ചവട മനസ്ഥിതിയുണ്ടായാൽ പോലും അത് മധുരവാക്കുകളിൽ ഒളിക്കാൻ ശ്രമിക്കാത്തവരാണ്. മരണാസന്നയായ അമ്മൂമ്മയ്ക്ക് "വേണുന്ന തെത്തിക്കാൻ (തൈലാഭിഷേകം) അച്ചനെ വിളിക്കാനെത്തുന്ന മക്കളോ കൊച്ചുമക്കളോ, "വല്ല്യമ്മച്ചിക്ക് ഇതിലൊക്കെ വലിയ വിശ്വാസമാണെന്നു" പ്രഖ്യാപിക്കുമ്പോൾ, അവർക്ക് അതിൽ വിശ്വാസമില്ല എന്നല്ലേ അർത്ഥമാക്കുന്നത്?

3) യേശു സൃഷ്ടാവായ ദൈവമാണ്. പാപപരിഹാരകനാണ്. അദ്ദേഹം കല്പിച്ചാൽ തളർവാതി കുതിച്ചെഴുന്നേല്ക്കും. അതു കാണുന്നവർ അത്ഭുതപ്പെട്ട് വിശ്വസിക്കും. പക്ഷെ "നിൻെറ പാപം മോചിച്ചിരിക്കുന്നു" എന്ന് അദ്ദേഹം കല്പിച്ചപ്പോൾ അത് വേദാദ്ധ്യാപകരുടെ കാതിൽ "ദൈവദൂഷണ"മായി. യേശു ആത്മശരീരങ്ങൾക്കു സൗഖ്യം നൽകുന്നു. ഇവ രണ്ടിൻെറയും സ്വാസ്ഥ്യം മനുഷ്യന് ആവശ്യമാണ്. സഭയുടെ ദൗത്യം കേവലം സാമൂഹ്യസേവനവും വാചാപ്രസംഗവുമല്ല. മനുഷ്യന് അവൻെറ വീഴ്ചകൾ ബോധ്യപ്പെടുത്തി അവനെ പാപകൂപത്തിൽ നിന്നു രക്ഷപ്പെടുത്തുന്നതു കൂടിയാണ്.

ആത്മശരീര പീഢകളാൽ വലയുന്നവരെ യേശുവിൻെറ സമീപത്ത് വിശ്വാസപൂർവ്വം കൊണ്ടെത്തിക്കാൻ നമുക്കു ചുമതലയുണ്ട്.

**നോമ്പിലെ നാലാം ഞായർ (മാർച്ച് 2)**

**വി. മത്തായി 15: 21- 31**

മനുഷ്യനെ അശുദ്ധമാക്കുന്നത് മോശമായ ഭക്ഷണമാണോ, ആചാരലംഘനമാണോ, അതോ ഹൃദയത്തിലെ മാലിന്യങ്ങളാണോ എന്ന വിഷയത്തെപ്പറ്റിയുള്ള യേശുവിൻെറ വാക്കുകൾ പരീശന്മാരിലും ശാസ്ത്രാദ്ധ്യാപകരിലും നീരസമുളവാക്കി. അവരുടെ ആധുനികതയിൽ ഹൃദയനൈർമ്മല്യക്കാളേറെ പ്രധാനം ആചാരപാലനമാണ്. അടുത്ത രംഗം യിസ്രായേല്ക്കാർ 'പുറജാതി"കളെന്ന് മുദ്രകുത്തി അവഗണിച്ചു തള്ളിയിരുന്നവരായ കനാന്യരിൽ നിന്നൊരു സ്ത്രീയുടെ ഹൃദയ നൈർമ്മല്യം വെളിപ്പെടുത്തുന്നതാണ്. കനാന്യർ എബ്രായക്കാരുടെ കണ്ണിൽ 'നായസദൃശ്യം" തന്നെ.

1. "ദാവീദുപുത്രാ" എന്ന കനാന്യസ്ത്രീയുടെ വിളി കാര്യസാദ്ധ്യത്തിനുള്ള പ്രശംസയായിരുന്നില്ല. ദാവീദിനെയും ദാവീദുപുത്രനായ യേശുവിനെയും അംഗീകരിച്ചാദരിക്കാൻ ഒരു പുറജാതിക്കാരി. "സ്വന്തക്കാരാ"യ യഹൂദർ യേശുവിനെ അംഗീകരിക്കാതെ പുറംതിരിഞ്ഞു നിൽക്കുമ്പോളാണിത് എന്നതു ശ്രദ്ധേയമാണ്. "ദാവീദുപുത്രാ കരുണ തോന്നണമേ." എത്ര ശാലീനമധുരമായ പ്രാർത്ഥന! ഉണർവ്വ് - കാരിസ്മാറ്റിക് ഗ്രൂപ്പുകൾ ഇത്തരം ഹൃദയസ്പർശിയായ പ്രാർത്ഥനകൾ ഉരുവിടാൻ ശ്രദ്ധിച്ചിരുന്നെങ്കിൽ!

2) ശിഷ്യന്മാർ നടത്തുന്ന ശുപാർശയും അപൂർണ്ണമാണ്.അവരുടെ ആവശ്യം നിറവേറ്റിക്കൊടുക്കാനല്ല. അവളെ പറഞ്ഞയയ്ക്കാനാണ് അവർ യേശുവിനോട പേക്ഷിക്കുന്നത്.' ആ സ്ത്രീ അവർക്കൊരു "ശല്യം" മാത്രമായിരുന്നു.

3) യേശുവിൻെറ വാക്കുകൾ അത്ര സുഗ്രാഹ്യമല്ല. 'യിസ്രായേലിലെ കാണാതെപോയ ആടിനെ തേടിയാണ് വന്നതെന്നും 'മക്കളുടെ അപ്പം നായ്ക്കുട്ടികൾക്കു കൊടുക്കുന്നത് ശരിയല്ലെന്നുമുള്ള പ്രസ്താവനകളുടെ അർത്ഥം എളുപ്പം ഗ്രഹിക്കാവുന്നതല്ല. യിസ്രായേലിൽ നിന്നും ആടുകൾ കാണാതെ പോയിട്ടുണ്ടെന്നുള്ളതു വാസ്തവമാണ്. അതേ സമയം, യിസ്രായേലിലെ ഭൂരിപക്ഷവും, പുറത്തുള്ള മനുഷ്യരിൽ പലരും "യിസ്രായേലാകുന്ന യഥാർത്ഥ ദൈവജനമെന്ന സംസർഗ്ഗത്തിൽ നിന്നും അകന്നവരാണെന്നു സ്പഷ്ടമാണ്. അങ്ങനെ ചിന്തിച്ചാൽ കനാന്യരും കാണാതെപോയ ആടുകളുടെ ഗണത്തിൽത്തന്നെ. അങ്ങനെയുള്ളവരെ തേടുന്നതിനാണല്ലോ അവിടുന്നു വന്നത്. എബ്രായർ എന്ന കേവല മാനദണ്ഡം മാത്രം "മക്കളെ"യും നായ്ക്കുട്ടികളെയും വേർതിരിക്കാനുപയോഗിക്കാമോ എന്നത് സംശയകരമാണ്.

യഹൂദരുടെ ദൃഷ്ടിയിൽ കനാന്യരും മറ്റെല്ലാ പുറജാതികളും "നായ്ക്കൾ" ആയിരിക്കാം. പക്ഷെ ദൈവദൃഷ്ടിയിൽ അങ്ങനെയാവില്ല.

മനുഷ്യമനസ്സുകളെ വിവേചിക്കുന്ന ദൈവം കനാന്യസ്ത്രീയുടെ വിശ്വാസം അളക്കുന്നതിനും ശിഷ്യന്മാരുടെയും ശ്രോതാക്കളുടെയും മനസ്സിലെ "അയിത്തം" മാറ്റുന്നതിനുമാകാം ഈ പ്രസ്താവന നടത്തിയത്.

4) ആ സ്ത്രീയുടെ വിശ്വാസം മഹത്തായിരുന്നു. മഹത്തായ വിശ്വാസമുള്ളവരാണ് മക്കൾ; വിശ്വാസമില്ലാത്തവർ സ്വന്തം ഭവനക്കാരായാൽപ്പോലും അവർക്ക് മക്കളുടെ പദവി അവകാശപ്പെടാനാവില്ല. അവിശ്വാസികളായ യഹൂദർ അബ്രഹാമിന്റെ പാരമ്പര്യം അവകാശപ്പെടുന്നതിന്റെ പൊള്ളത്തരം യേശു വെളിപ്പെടുത്തുന്നുണ്ടല്ലോ. (യോഹ 8:31-47). ദൃഢമായ വിശ്വാസത്തിന്റെ മുമ്പിൽ ദൈവാനുഗ്രഹത്തിന്റെ അനുസ്യൂതമായ മഹാമാരിമാത്രം.

## നോമ്പിലെ അഞ്ചാം ഞായർ (മാർച്ച് 9)

### വി. ലൂക്കോസ് 13:10-17

ഞായറാഴ്ച ആചരണത്തിന്റെ ഉൾക്കാമ്പും പൊരുളും എന്തെല്ലാമാണ്? സഭയും സഭയിലെ ഘടനകളും 'ഭക്തിനിർഭരമെന്ന' ലേബലിലുള്ള കാര്യങ്ങളുണ്ടായിട്ടും ആത്മികതയോ അതിലെ വളർച്ചയോ ഇല്ലാത്ത സ്ഥിതിക്കു കാരണമെന്താണ്? ഇന്നും പ്രസക്തമായ ചോദ്യങ്ങളാണിവ. ഇത്തരം പ്രശ്നങ്ങളുടെ ഒഴികഴിവുകളിലേക്കു വിരൽ ചൂണ്ടുന്നതാണ് ഇന്നത്തെ പാഠഭാഗം.

1) ദുരാത്മാക്കൾ മനുഷ്യന്റെ ആത്മീക പുരോഗതിയ്ക്കു തടയിടാൻ സദാ ജാഗരൂകരാണ്. അളവിലും അർത്ഥത്തിലും ലൗകീകങ്ങളിൽ മാത്രം മനസ്സുന്നുന്ന "കൂതി"കൾക്ക് മുകളിലേക്ക് കണ്ണുപായിക്കാൻ താല്പര്യവും സമയവുമുണ്ടാവില്ല. "ഉന്നതങ്ങളിൽ ദൈവത്തിനു സ്തുതി" എന്നത് അവർക്ക് സാദാപ്രസ്താവനയോ ഗാനശീലോ മാത്രം. സിന്നഗോഗിൽ സ്വന്തം അനാരോഗ്യത്തെയും ശരീരക്ലേശങ്ങളെയും അവഗണിച്ച്, വന്നെത്തിയ സ്ത്രീ ആരോഗ്യവും സാഹചര്യവുമുണ്ടായിട്ടും ആരാധന മാത്രം ഒഴിവാക്കുന്ന മനുഷ്യക്കോലങ്ങൾക്കു നേരെ വെല്ലുവിളി ഉയർത്തുന്നുണ്ട്.

2) ശാബത് ബന്ധന വിമുക്തി വരുത്തുന്നതാണ്. ആത്മാവിലും സത്യത്തിലുമുള്ള ആരാധന നമ്മെയെല്ലാം സ്വതന്ത്രമാക്കാൻ പോരുന്നതാണ്. ശാബതിൽ അസൂയയുടെ വെറിപൂണ്ട പള്ളി പ്രമാണി യേശുവിന്റെ ഗുണഭോക്താക്കളുടെ നേരെ തട്ടിക്കയറുന്നത്, അന്നും എന്നും അരങ്ങേറുന്ന ഒരു രംഗമല്ലേ?"തനിക്കിഷ്ടമല്ലാത്തതെല്ലാം അധർമ്മം" എന്ന കാഴ്ചപ്പാടിൽ നേരെ പറയാൻ ധൈര്യമില്ലാത്തതിന് അകലെ നിന്ന് കേൾക്കത്തക്കവണ്ണം വിളിച്ചു പറയുകയോ, കൈയിൽ കിട്ടുന്നവരെ ശാസിക്കുകയോ ചെയ്യുന്നത് പൗരുഷമാണെന്നു തെറ്റിദ്ധരിക്കുന്നതാണ് മൗഢ്യം. ഇവിടെ നടന്നതും അതു തന്നെ. പ്രമാണിയുടെ ദൃഷ്ടിയിൽ സൗഖ്യം പ്രാപിക്കാൻ വരുന്നത് ഒരു ജോലിയാണ്. ആകയാൽ അത് ശബതിൽ പാടില്ല. ശാബതാചരണത്തോടുള്ള വൈരാഗ്യപൂർവ്വമായ ആഭിമുഖ്യത്താലല്ല ഇതു പറയുന്നത് എന്നത് സ്പഷ്ടം.

3) കൂനിയായ സ്ത്രീയെ കണ്ട് മനസ്സലിഞ്ഞ് യേശു സൗഖ്യമാക്കി- വചനവും സ്പർശനവും മൂലം രണ്ടു പതിറ്റാണ്ടായി ബന്ധിതയായിരുന്നു അബ്രഹാമ്യ സന്തതിയോട് സഹാനുഭൂതി കാട്ടാൻ അബ്രഹാമിന്റെ അവകാശികൾ മെനക്കെട്ടില്ല. ഇവിടെ ആരാണ് നായ്ക്കുട്ടികൾ? കൂനു നിവർന്നവൾ ഉടനെ ദൈവത്തെ സ്തുതിച്ചു. സൗഖ്യം നൽകുന്നത് മനുഷ്യനല്ല ദൈവമാണ് എന്ന് പള്ളി പ്രമാണിയേക്കാളധികം ആ സ്ത്രീ അറിഞ്ഞിരുന്നു.

4) ശരീര- മനസ്സുകളുടെ ക്ലേശത്തിൽ കഴിയുന്നവരെ സ്വതന്ത്രരാക്കാനുള്ള ചുമതല നമുക്കുണ്ട്. ആരോഗ്യമുള്ളവന്റെ ആരോഗ്യം, രോഗിയായവനു വേണ്ടിയും കൂടെ ഉപയോഗിക്കാനുള്ളതാണ്; ധനവാന്റെ ധനം ദരിദ്രനു വേണ്ടി കൂടെ ചെലവിടേണ്ടതും.

ഞായറാഴ്ച എന്ന കർതൃദിവസത്തെ സഹായങ്ങളും അനുഗ്രഹങ്ങളും, പ്രാപിക്കാനും വിതരണം ചെയ്യാനുമായി ഉപയോഗപ്പെടുത്തേണ്ടതല്ലേ? ❑

## കത്തീഡ്രലുകളായി ഉയർത്തി

കുലാലംപൂർ: മദ്രാസ് ഭദ്രാസനാധിപൻ സഖറിയാ മാർ ദിവന്യാസിയോസ് മെത്രാപ്പോലീത്താ പൂർവ്വദേശ ഇടവകകളായ മലേഷ്യ, സിംഗപ്പൂർ, ആസ്ത്രേലിയ മുതലായ ഇടവകകൾ സന്ദർശിച്ചു.

കൊലാലംപൂർ പള്ളിയിൽവച്ച് കാതോലിക്കാ ബാവാ തിരുമനസ്സിലെ കല്പനപ്രകാരം തിരുമേനി, കുലാലംപൂർ സെന്റ് മേരീസ് പള്ളിയേയും സിംഗപ്പൂർ സെന്റ്തോമസ് പള്ളിയേയും കത്തീഡ്രലുകളായി പ്രഖ്യാപിച്ചു.

കൂടാതെ കുലാലംപൂർ സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി ഫാ. ഫിലിപ്പ് തോമസിന് കോർ എപ്പിസ്കോപ്പാ സ്ഥാനം നൽകി. ബ. അച്ചൻ മലേഷ്യയിൽ നിന്ന് ആദ്യമായി കോട്ടയം Theological Seminaryയിൽ ചേർന്ന് പഠിച്ച ആളാണ്. C.C.A. യുടെ Vice President ആണ്.

# "മലബാർ ത്രീസ്സേസ് ശുബഹോ സമൂഹം"

## (മലങ്കര സഭയിലെ ആദ്യ ആദ്ധ്യാത്മിക പ്രസ്ഥാനം)

– പി. തോമസ്, പിറവം.

മലങ്കര സഭയിൽ സഭാംഗങ്ങളുടെ അദ്ധ്യാത്മിക വളർച്ച ലക്ഷ്യമാക്കി പല സംഘടനകളും ഇന്നു പ്രവർത്തിക്കുന്നുണ്ട്. സണ്ടേസ്കൂൾ, യുവജനപ്രസ്ഥാനം, വനിതാസമാജം, സുവിശേഷ സംഘം, പ്രാർത്ഥനായോഗം, വിദ്യാർത്ഥി പ്രസ്ഥാനം തുടങ്ങിയ സംഘടനകളിൽ ഏറ്റവും പഴക്കമുള്ളത് ഒരു പക്ഷേ 1908 മുതൽ സംഘടിത പ്രവർത്തനമുള്ള വിദ്യാർത്ഥി പ്രസ്ഥാനമാണ്. എന്നാൽ സംഘടിതവും ക്രമീകൃതവുമായ ഒരു പ്രസ്ഥാനം എന്ന നിലയിൽ സഭയിൽ പ്രവർത്തനം നടത്തിയ ഒരു സംഘടന 1888 തുലാം 14-ന് പാമ്പാക്കുട പള്ളിയിൽ യോഗംകൂടി ആരംഭിച്ച മലബാർ ത്രീസ്സേസ് ശുബഹോ സമൂഹം ആണ്. ആദ്യം രൂപീകരിക്കുമ്പോൾ ഇതൊരു 'വൈദിക സംഘം' ആയിരുന്നു. തൊട്ടുപിന്നാലെ 18 വയസ്സായ പുരുഷന്മാർക്കും അംഗത്വം നൽകി, സഭമുഴുവൻ പ്രവർത്തനപരിധിയിൽ വരുംവിധം ആണ് ഈ സമൂഹം സംഘടിപ്പിച്ചത്.

"ഇനി നമ്മുടെ ഉറക്കത്തിൽ നിന്നുണരേണ്ട സമയവും നാഴികയും ആകുന്നു എന്നറിഞ്ഞുകൊൾവിൻ" എന്ന് റോമർ 13:11 ഉദ്ധരിച്ച് ആരംഭിക്കുന്ന ഈ സമൂഹത്തിന്റെ ആദ്യത്തെ പ്രവർത്തന റിപ്പോർട്ട് ഇപ്രകാരമാണ് തുടങ്ങിയിരിക്കുന്നത്.

"സുറിയാനി സഭയാൽ ഏകനടത്തയും അച്ചടി പഠിത്വം മുതലായവകളും ഇതര ജാതിക്കാരെപ്പോലെ ഊർജ്ജിതമായും ക്രമമായും നടക്കാത്തതിനെക്കുറിച്ചുള്ള അളവറ്റ ദോഷത്തെയും ദു:ഖത്തെയും പരിഹരിക്കുന്നതിനായി ലോകപ്രസിദ്ധമായിട്ടും പ്രാബല്യമായിട്ടും അല്ലെങ്കിലും ക്രമേണ പൂർത്തീകരിക്കപ്പെടുമെന്നു കർത്താവിൽ ശരണം പ്രാപിച്ചുകൊണ്ട് ദിവ്യശ്രീ കോനാട്ട് മല്പാനച്ചൻ അവർകളാൽ ചേർക്കപ്പെട്ട സമൂഹമാകുന്നു ഇത്."

"മലബാർ ത്രീസ്സേസ് ശുബഹോ സമൂഹ"ത്തിന്റെ പിന്നീടുണ്ടായ നിയമാവലി അതിന്റെ ഉദ്ദേശ ലക്ഷ്യങ്ങൾ ഇങ്ങനെ അക്കമിട്ടു പറയുന്നു.

1) മലങ്കര യാക്കോബായ സുറിയാനി സമുദായത്തിൽ ജ്ഞാനോപദേശങ്ങൾ പ്രബലിഭവിപ്പിക്കുന്ന വിഷയങ്ങളിലുള്ള പരിശ്രമം. 2) അതിനു പുസ്തക പ്രസിദ്ധീകരണം മുതലായവ അഭിവൃദ്ധിപ്പെടുത്തുക. 3) ആയതിന് അച്ചുകൂടം സ്ഥാപിക്കുക. 4) പള്ളിക്രമങ്ങളുടെ ഏകീകരണവും അച്ചടിയും പ്രസിദ്ധീകരണവും നടത്തുക.

ദീർഘകാലമായി നിലവിലിരുന്ന ഭിന്നതയും കേസുകളും മൂലം സഭ അധ:പതിച്ചുപോയി. മുളന്തുരുത്തി സുന്നഹദോസു മുതൽ റോയൽ കോടതി വിധിവരെയുള്ള കാലത്ത് നവീകരണ വിഭാഗവുമായുള്ള തർക്കങ്ങൾ നേരിടുന്നതിലായിരുന്നു സഭയുടെ പൊതുശ്രദ്ധ. ആ ഘട്ടം തരണം ചെയ്ത ശേഷം ഇതര സമുദായങ്ങളോട് താരതമ്യം ചെയ്തപ്പോൾ നമ്മുടെ അധ:പതനാവസ്ഥ കോനാട്ടുമാത്തൻമല്പാനെപ്പോലുള്ളവർക്കു ബോദ്ധ്യമായി. സഭയിലെ പ്രശ്നങ്ങളുടെ പരിഹാരവും പുരോഗതിയും ലക്ഷ്യമിട്ട് ശിഷ്യരെ അംഗങ്ങളാക്കി ഒരു സമൂഹം ആരംഭിക്കുന്നതിനുള്ള തന്റെ ആലോചന അദ്ദേഹം 1064 ചിങ്ങം 9-ന് (1888) ഡയറിയിൽ രേഖപ്പെടുത്തി.

1888 ഒക്ടോബർ (തുലാം 14)ന് സമൂഹത്തിന്റെ ആദ്യ യോഗം പാമ്പാക്കുട പള്ളിമുറിയിലാണ് ചേർന്നത്. തുടർന്നുള്ള നാലുയോഗങ്ങളും അവിടെത്തന്നെ കൂടി. 1892 കന്നിയിലാണ് വിപുലമായ ഒരു സമ്മേളനം കോതമംഗലം ചെറിയ പള്ളിയിൽ കൂടിയത്. സമൂഹത്തിന് ഒരു പരിഷ്ക്കരിച്ച നിയമാവലിയും ഉദ്ദേശ ലക്ഷ്യങ്ങൾക്കനുസൃതമായ പ്രവർത്തന പരിപാടിയും അവിടെ രൂപീകരിച്ചതായി പ്രസ്തുത യോഗത്തിൽ നടപടിക്രമങ്ങൾ നോക്കിയാൽ കാണാം.

സമൂഹത്തിന്റെ പ്രവർത്തനനിധി പ്രധാനമായും അംഗങ്ങളുടെ വരിസംഖ്യയായിരുന്നു. ഒരാൾക്ക് ഒരു മാസം രണ്ടു ചക്രം എന്നതായിരുന്നു കണക്ക്. (14 മാസത്തേക്ക് ഒരു രൂപ) മാസംതോറും ഈ സംഖ്യ കൊടുക്കുവാൻ കെൽപ്പുള്ള പട്ടക്കാരും അൻമേനികളും സഭാപുരോഗതി ലക്ഷ്യമിട്ട് സ്വമനസ്സാ അംഗങ്ങളായി ചേർന്നു എന്നത് ഇന്നത്തെ തലമുറക്ക് അത്ഭുതകരമായേക്കും. വരിസംഖ്യയും മറ്റു സംഭാവനകളും ഉപയോഗിച്ച് ചിട്ടിചേർന്നും, ചിട്ടിസംഖ്യ കിട്ടിയതു പലിശക്കു കൊടുത്തും, സമൂഹത്തിന്റെ പ്രവർത്തനങ്ങൾക്ക് പണമുണ്ടാക്കി.

1068 ആദ്യം മുതൽ (1892) പുലിക്കോട്ടിൽ ജോസഫ് ദിവന്നാസ്യോസ് മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് എന്നിവരുടെ കല്പനകളോടെ വിവിധ സ്ഥലങ്ങളിൽ മല്പനും മറ്റും സഞ്ചരിച്ച് പട്ടക്കാരുടേയും അൻമേനി പ്രമുഖരുടേയും സഹായത്തോടെ സമൂഹത്തിൽ അംഗങ്ങളെ ചേർത്തു സമൂഹം രൂപീകരിച്ച് നാലുവർഷം കഴിഞ്ഞ് 1892 കന്നിയിൽ കോ

തമംഗലത്ത് സമൂഹം പൊതുയോഗം ചേരുമ്പോൾ അംഗങ്ങൾ അഞ്ഞൂറിലധികം ആയതായി റിപ്പോർട്ടിൽ ഉണ്ട്. അതിൽ 294 പേർ ഹാജരുണ്ടായിരുന്നു. ഗതാഗതസൗകര്യം കഷ്ടിയായിരുന്ന അക്കാലത്ത് ഇത്രയും പേർ വിവിധസ്ഥലങ്ങളിൽ നിന്ന് സഭാസേവനത്തിന്റെ പേരിൽ ഒത്തുകൂടിയതും ഇന്നത്തെ രീതികളും താരതമ്യം ചെയ്താൽ അത്ഭുതപ്പെട്ടു പോകും.

ഈ സമൂഹത്തിന്റെ ശാഖകൾ മാവേലിക്കര, തിരുവല്ല, കോട്ടയം, മുളന്തുരുത്തി എന്നിവിടങ്ങളിൽ സ്ഥാപിക്കുവാൻ പരുമല ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഒത്താശകൾ ചെയ്തിട്ടുണ്ട്. അച്ചടിച്ചു പ്രസിദ്ധം ചെയ്ത സമൂഹം റിപ്പോർട്ടിന്റെ അവസാന ഭാഗത്ത് 549പേർ അംഗങ്ങളായി ഉണ്ടെന്നു കാണാം. (1892 വൃശ്ചികത്തിനുശേഷം.)

പരുമലത്തിരുമേനിയുടെ നേതൃത്വത്തിൽ 1892 മിഥുനം 30-ന് നടന്ന കൊല്ലം, നിരണം, തുമ്പമൺ ഭദ്രാസനങ്ങളിലെ വൈദികയോഗം ഏതാണ്ട് ത്രീസ്സാസ് ശുബഹോ സമൂഹത്തിന്റെ ഉദ്ദേശലക്ഷ്യങ്ങളോടെ 'മലങ്കര സുറിയാനി വൈദികയോഗം'' എന്നൊരു വൈദികസംഘം രൂപീകരിച്ചു. സമൂഹത്തിന്റെ സ്ഥാപനോദ്ദേശ ലക്ഷ്യങ്ങൾ പൊതുവേ പ്രാവർത്തികമാക്കുവാൻ സദാ താല്പര്യപ്പെട്ടു എന്ന് ഇതിൽ നിന്നും മനസ്സിലാക്കാം.

അക്കാലത്തെ മിഷനറി ഡബ്ലിയു.ജെ റിച്ചാർഡ് ഇംഗ്ലണ്ടിലേക്ക് 1892 ഫെബ്രുവരി 13നയച്ച റിപ്പോർട്ടിൽ മലങ്കരസഭ ആദ്യമായി സുവിശേഷസംഘം ഉണ്ടാക്കി; സുവിശേഷകർക്കു 'ശമ്പളം കൊടുക്കുന്നു എന്നെഴുതുകയുണ്ടായി. 1892 കന്നിയിൽ സമൂഹത്തിന്റെ കോതമംഗലത്തു ചേർന്ന യോഗം പല സുപ്രധാന പരിപാടികളും പ്രഖ്യാപിച്ചു. പുറജാതികളുടെ ഇടയിൽ സുവിശേഷവേല നടത്തി അവരെ സഭയിൽ ചേർക്കണം എന്ന തീരുമാനമാണ് അതിലൊന്ന്. സുവിശേഷവേലക്ക് മാത്തൻ മല്പാനും ഏതാനും വൈദിക പ്രമുഖരും സ്വമനസ്സാലെ തയ്യാറായപ്പോൾ സമൂഹം സന്തോഷത്തോടെ അവരെ അംഗീകരിച്ചു. പില്ക്കാലത്ത് മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശ്ശൻ സഭയിലേക്ക് അധ:കൃതരെ ചേർക്കുവാൻ ഉദ്യമിച്ചതിനു പിന്നിൽ ഈ തീരുമാനത്തിന്റെ പിൻബലം ഉണ്ടാകാനിടയുണ്ട്. മൂക്കഞ്ചേരിൽ ശെമ്മാശന്റെ പരിശ്രമങ്ങൾക്ക് അദ്ദേഹത്തിന്റെ കാലത്ത് സഭാംഗങ്ങളിൽ നിന്നു പോലും എതിർപ്പുണ്ടായി. അതിനും വർഷങ്ങൾക്കു മുമ്പ് സമൂഹം എടുത്ത മിഷനറി പ്രവർത്തനത്തിന്റെ ഈ തീരുമാനം എത്രയോ വിപ്ലവകരമായിരുന്നു. അതിന്റെ സാമൂഹ്യ പരിഷ്ക്കാര ലക്ഷ്യം എത്ര ദീർഘ വീക്ഷണാടിസ്ഥാനത്തിലായിരുന്നു.

ഞായറാഴ്ചതോറും വിശ്വാസികളോട് വേദം പ്രസംഗിക്കണം; വേദപഠനത്തിനും ക്രമീകരണം ചെയ്യണം എന്നൊക്കെ ആ യോഗം ഉദ്ബോധിപ്പിച്ചു. പാമ്പാക്കുട മാർ യോഹന്നാൻ പള്ളിയിലും ബഥേൽ പള്ളിമേടയിലും ഞായറാഴ്ച തോറും ''തെവൌലോഗിയാ പഠനങ്ങൾ'' നടന്നുവന്നതായി സംഘത്തിന്റെ 1892 കന്നി 20 വരെയുള്ള റിപ്പോർട്ടിലുണ്ട്. നമ്മുടെ ഇന്നത്തെ സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ തുടക്കം ഇവിടെ നിന്നാകാം. സമൂഹസ്ഥാപനം നടന്ന് 2 വർഷം പിന്നിട്ടപ്പോൾ 1890-ൽ പുലിക്കോട്ടിൽ മാർ ദിവന്ന്യാസ്യോസ്, സൺഡേസ്ക്കൂൾ പഠനത്തിന് ഒരു സംഘടിത ശ്രമത്തിനുള്ള നീക്കം നടത്തി. അതിന്റെ പ്രചോദനം ത്രീസ്സാസ് ശുബഹോ സമൂഹത്തിൽ നിന്നായിരിക്കണം.

കോതമംഗലം യോഗത്തിനുശേഷം 'മലങ്കര സുറിയാനി സുവിശേഷ സമൂഹം' എന്ന പേരിൽ ഒരു പ്രസ്ഥാനം പ്രവർത്തനം ആരംഭിച്ചു. ആ സമൂഹം സൺഡേസ്ക്കൂളുകൾക്ക് ഗ്രാൻറ് കൊടുക്കുമെന്നു ഇടവകപത്രികയിൽ പരസ്യം ചെയ്തു. ഹിന്ദുകുട്ടികൾ ഉണ്ടെങ്കിൽ ഗ്രാൻറ് ഉയർന്ന നിരക്കിൽ നല്കുമായിരുന്നു.

കോതമംഗലം യോഗം ആവശ്യമായ സ്ഥലങ്ങളിലെല്ലാം പള്ളിക്കൂടങ്ങൾ സ്ഥാപിക്കണം എന്നു തീരുമാനിച്ചത് വിദ്യാഭ്യാസരംഗത്ത് സഭയുടെ പ്രവർത്തനങ്ങൾ ഊർജ്ജിതപ്പെടുത്താനുതകിയിരിക്കണം. സഭയുടെ പുരോഗതിയും പൊതുവിദ്യാഭ്യാസ ഉന്നമനവും ബന്ധപ്പെട്ടവയായി സമൂഹം കരുതി.

1809 ആഗസ്റ്റ് 13 ഞായറാഴ്ച (985 ചിങ്ങം 1-ന്) ഏഴാം മാർത്തോമായുടെ നാല്പതടിയന്തിരത്തോടനുബന്ധിച്ച് ഉണ്ടായ ''കണ്ടനാട് പടിയോലയിൽ'' വൈദിക വിദ്യാർത്ഥികളെ പരിശീലിപ്പിക്കുവാൻ തെക്കും വടക്കും ഓരോ ''പഠിത്തവീട്'' ഉണ്ടാക്കണം എന്നു പ്രഖ്യാപിച്ചു. അങ്ങനെ തെക്ക് കോട്ടയം സെമിനാരി സ്ഥാപിച്ചു. വടക്കുള്ള സെമിനാരിയുടെ ആശയം ഉറങ്ങിക്കിടന്നത് കോതമംഗലം യോഗത്തിൽ ഉണർന്നു. സെമിനാരി സ്ഥാപിക്കുവാൻ ആലുവ, മൂവാറ്റുപുഴ, പിറവം, ഗീവർഗീസ് റമ്പാച്ചന്റെ ബസ്‌ലൂസോക്കുന്ന് എന്നിവിടങ്ങൾ പരിഗണിക്കപ്പെട്ടു. ഏകാഭിപ്രായം ഉണ്ടാകാത്തതിനാൽ നറുക്കിട്ട് തീരുമാനിക്കാമെന്നായി. നറുക്ക് ആലുവാക്കാണ് വീണത്. മറ്റു സ്ഥലങ്ങളിൽ ഓരോ ഇംഗ്ലീഷ് സ്ക്കൂളുകൾ സ്ഥാപിക്കുവാനും തീരുമാനിച്ചു. നിർഭാഗ്യവശാൽ ആലു

വായിൽ സെമിനാരി ഉടനെയൊന്നും സ്ഥാപിതമായില്ല. സെമിനാരി പണി പൂർത്തിയാകും വരെ നടന്നു വരുമ്പോലെ തന്നെ പഠനം പാമ്പാക്കുടയിൽ തുടരണമെന്നും മല്പാനെ സഹായിക്കാൻ യോഗ്യനായ ഒരാൾ കൂടി അവിടെ വേണമെന്നും യോഗം തീരുമാനിച്ചു.

സെമിനാരി സ്ഥാപിക്കുവാൻ പരിഗണിച്ച സ്ഥലമായ് പിറവത്ത് പിന്നീട് പുലിക്കോട്ടിൽ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പരിശ്രമഫലമായി, അദ്ദേഹത്തിൻെറ ജൂബിലി സ്മാരകമായി, ഒരു ഇംഗ്ലീഷ് സ്കൂളിന് 1901 ധനു 16-നു അദ്ദേഹം തന്നെ കല്ലിട്ടു. 1903 മകരത്തിൽ സ്കൂൾ തുറന്നു പ്രവർത്തനവും ആരംഭിച്ചു. ഇന്നത്തെ പിറവം എം.കെ.എം ഹൈസ്ക്കൂളിൻെറ പൂർവ്വചരിത്രം ഇവിടെയാണ് തുടങ്ങുന്നത്. പിറവം സെമിനാരിയുടെയും ത്രിസ്സ് ശുബഹോ സമൂഹത്തിൻെറ വിദ്യാഭ്യാസരംഗത്തെ പ്രവർത്തനത്തിൻെറയും മുൻകൈ ഇവിടെയും തെളിഞ്ഞു കാണാം.

പള്ളിക്രമങ്ങളുടെ ഏകീകരണവും അച്ചടിയും പ്രസിദ്ധീകരണവും സമൂഹത്തിൻെറ പ്രഖ്യാപിത ലക്ഷ്യമായിരുന്നു. സുറിയാനി പള്ളിക്രമപുസ്തകം അച്ചടിച്ചു പ്രസിദ്ധീകരിച്ചത് ഇതിൻെറ തുടക്കം മാത്രം. "ആത്മീയ വിഷയങ്ങളും പട്ടക്കാരുടെ നടപടികളും പരിഷ്ക്കരിപ്പാൻ കാര്യവിചാരക്കമ്മറ്റിയിൽ (12 പട്ടക്കാരും 12 അനേ।നികളും ഉൾപ്പെട്ടത്) ഉൾപ്പെടാത്ത പട്ടക്കാരേയും ചേർക്കാൻ കോതമംഗലം യോഗം അനുമതി നല്കിയിരുന്നു.

അതിനായി പട്ടക്കാരുടെ യോഗം പിന്നീട് പിറവം സെമിനാരിയിലും കടമറ്റത്തും മെത്രാപ്പോലീത്താമാരുടെ നേതൃത്വത്തിൽ കൂടി, ഒരു വൈദിക സംഘം രൂപീകരിച്ചു. അങ്ങനെ എഴുതിയുണ്ടാക്കിയ ക്രമമാണ് ഇന്നും നമ്മുടെ ഉപയോഗത്തിലിരിക്കുന്ന നടപടിക്രമം. നമസ്ക്കാര ക്രമങ്ങളെപ്പറ്റിയും ഇങ്ങനെ ഒരു ബിൽ ഉണ്ടായി. ഇക്കാര്യങ്ങളിൽ ത്രിസ്സ് ശുബഹോ സമൂഹാദ്ധ്യക്ഷൻ മാത്തൻ മല്പാൻെറ സംഭാവന വളരെ വലുതാണ്.

വിശ്വാസികളുടെ മതബോധനം, വൈദിക വിദ്യാഭ്യാസം, പുറജാതികളുടെയിടയിൽ മിഷനറി പ്രവർത്തനം, ആരാധന ഏകീകരണം ഇവക്കെല്ലാം സഹായകമായ ഗ്രന്ഥനിർമ്മാണം, പ്രസിദ്ധീകരണം, പൊതുവിദ്യാഭ്യാസം തുടങ്ങിയ ഉന്നത ലക്ഷ്യങ്ങൾവച്ച് സഭയിൽ ആദ്യമായി രൂപംകൊണ്ട ഈ സമൂഹത്തിൻെറ എളിയ ചുവടുവയ്പുകൾ സഭയിൽ വലിയ പുരോഗമനത്തിനു വിത്തുപാകി എന്നതു നിസ്സംശയമാണ്.

സഭയുടെ സുറിയാനി പാരമ്പര്യം നിലനിറുത്തികൊണ്ട് പരിഷ്ക്കാരങ്ങൾ എന്നാണ് അന്നത്തെ ചിന്ത എന്നു തോന്നുന്നു. ഉദാഹരണത്തിന്, ഔദ്യോഗിക ഭാരവാഹികൾക്ക് പ്രസിഡൻറ് സെക്രട്ടറി ഖജാൻജി മുതലായ പേരുകൾക്ക് യഥാക്രമം റീശ് ക്നുശ്ത്തൊ, എപ്പിത്രുപ്പൊ, ഗീസബ്രെ എന്നി സുറിയാനി നാമങ്ങളെ പാടുള്ളൂ എന്നു നിയമാവലി നിർബന്ധിച്ചു. അംഗങ്ങളെ 'ഹാദോമ്മകൾ' എന്നായിരുന്നു വിളിക്കേണ്ടത്. ഇതിൽ നിന്നും എന്താണ് നമുക്ക് അനുമാനിക്കാവുന്നത്?

വളരെ ജനാധിപത്യരീതിയിലായിരുന്നു അന്ന് സംഘത്തിൻെറ പ്രവർത്തനം ഉദ്ദേശിച്ചത്. അംഗത്തിനോ എക്സിക്യൂട്ടീവ് കമ്മറ്റിയംഗത്തിനോ യോഗത്തിൽ സംബന്ധിക്കുവാൻ അസൗകര്യമായാൽ അധികാരപത്രത്തോടെ വന്നെത്തുന്ന പ്രതിപുരുഷന് അംഗത്തിനുള്ള എല്ലാ ചുമതലയും അധികാരവും വിനിയോഗിക്കാൻ വ്യവസ്ഥയുണ്ടായിരുന്നു. സമൂഹത്തിൻെറ കാനോനിൽ.

ദീർഘവീക്ഷണമുണ്ടായിരുന്ന പട്ടക്കാരും അൻമേനികളും അടങ്ങുന്ന നമ്മുടെ മുൻഗാമികൾ ചെയ്തിരുന്ന ഇത്തരം പ്രവർത്തനങ്ങളെപ്പറ്റി അറിയുമ്പോൾ സഭാപുരോഗതിക്ക് അവർ കാണിച്ചു തന്ന വഴിയിലൂടെ മുന്നേറുവാനുള്ള പ്രചോദനം ദൈവത്തിൻെറ പരിശുദ്ധാത്മാവ് നല്കുവാൻ നമുക്ക് പ്രാർത്ഥിക്കാം.

❑

## വിശേഷ ദിവസങ്ങൾ

ഫെബ്രു. 16 - ഗർബോ ഞായർ

ഫെബ്രു. 23 - മ്ശറിയോ, ഞായർ

• വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിൻെറ ഓർമ്മ

മാർച്ച് 2 - ക്നാനൈത്തോ ഞായർ

മാർച്ച് 5 - പാതിനോമ്പ്

മാർച്ച് 9- ക്പിപ്ത്തോ ഞായർ

മാർച്ച് 16- സമിയോ ഞായർ

- കതോലിക്കാ ദിനം (സഭാ ദിനം)

• 23 ഞായറാഴ്ചയാകയാലും 24 നോമ്പാകയാലും ഈ വർഷം 22-ാം തീയതിയാണ് പെരുന്നാൾ ആഘോഷിക്കുന്നത്.

## സഭാവിശ്വാസ പഠനപംക്തി
### റവ. ഫാ. ഡോ. മാത്യുവൈദ്യൻ

III. ദൈവം ത്രിയേക ദൈവമാണെന്ന് സഭ വിശ്വസിക്കുന്നത് എന്തുകൊണ്ടാണ്?

ബൈബിളിൽ പിതാവിനേയും പുത്രനേയും പരിശുദ്ധാത്മാവിനേയും പരാമർശിച്ചിരിക്കുന്നത് ദൈവത്തിനു മാത്രം നല്കപ്പെടാവുന്ന ഗുണങ്ങൾ ഉള്ള നിലയിലാണ്. ഓരോരുവനും ദൈവമാണ്, പക്ഷേ ഒരു ദൈവം മാത്രമേയുള്ളു.

യേശുക്രിസ്തു ദൈവമാണെന്നു കാണിക്കുന്ന രണ്ടു വാക്യങ്ങൾ ഉദ്ധരിക്കാം.

എബ്രായർ 13:18 "യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നന്നേക്കും അനന്യൻ തന്നെ."

വെളിപാട് 22:13. "ഞാൻ അൽഫയും ഒമേഗയും ഒന്നാമനും ഒടുക്കത്തവനും ആദിയും അന്തവുമാകുന്നു."

പരിശുദ്ധാത്മാവ് ദൈവമാണെന്ന് കാണിക്കുന്ന വാക്യം ഉദ്ധരിക്കട്ടെ

എബ്രായർ 9:14. "നിത്യാത്മാവിനാൽ ദൈവത്തിനു തന്നത്താൻ നിഷ്കളങ്കനായി അർപ്പിച്ച ക്രിസ്തുവിന്റെ രക്തം......" പരിശുദ്ധാത്മാവ് നിത്യ ആത്മാവാണ്. പരിശുദ്ധാത്മാവ് ദൈവമല്ലെങ്കിൽ വെറും സൃഷ്ടിയുടെ നാമത്തിൽ സ്നാനം ഏല്ക്കുവാൻ ആവശ്യപ്പെടുകയില്ലല്ലോ. ആശീർവാദ വാക്യവും പിതാവിന്റേയും യേശുക്രിസ്തുവിന്റേയും പരിശുദ്ധാത്മാവിന്റേയും നാമത്തിലെ ആശീർവാദമാണല്ലോ.

പിതാവും പുത്രനും പരിശുദ്ധാത്മാവും ഒരു ആളത്വമാണെന്ന് ക്രിസ്തുവിന്റെ വചനം തെളിയിക്കുന്നു. മത്താ. (28:19.) "ആകയാൽ നിങ്ങൾ പുറപ്പെട്ടു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റേയും നാമത്തിൽ സ്നാനം കഴിപ്പിച്ചും...." കർത്താവായ യേശുക്രിസ്തുവിന്റെ കൃപയും ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയും നിങ്ങളേവരോടും കൂടെ ഇരിക്കുമാറാകട്ടെ." ഇവിടെ മൂന്ന് ആളത്വത്തിനും തുല്യസ്ഥാനം കല്പിച്ചിരിക്കുന്നു.

പുത്രൻ പിതാവിനോട് തുല്യനാണെങ്കിൽ യേശുക്രിസ്തു പിതാവിനോട് പ്രാർത്ഥിക്കേണ്ട ആവശ്യമുണ്ടായിരുന്നോ?

പിതാവും പുത്രനും തുല്യമായിരിക്കുന്നത് നിത്യതയിലാണ്. പുത്രൻ മനുഷ്യനായപ്പോൾ സ്വയം വെറുമയാക്കി. ആ അവസ്ഥയിലാണ് താൻ പിതാവിനോട് പ്രാർത്ഥിക്കുന്നത്. ഫിലിപ്യർ 2: 6-8 കാണുക. ❑

## പ്രതികരണം

'ഒരു അനാഥാലയം ഉണർത്തിയ ചിന്തകൾ'- വായിച്ചു, "കാരുണ്യത്തിൻെറ സോദരികൾ" ചെയ്തു വരുന്ന സേവനം തീർച്ചയായും വിലപ്പെട്ടതാണ്.

പല മാർഗ്ഗത്തിലും, പല തരത്തിലും ലഭിക്കുന്ന ഉപേക്ഷിക്കപ്പെട്ട ശിശുക്കളെ പുനർജന്മം നൽകി സംരക്ഷിക്കുന്ന കരങ്ങളെ അഭിനന്ദിക്കാതെ വയ്യ.

അവിഹിതബന്ധത്തിലൂടെയും, ഭോഗസംസ്കാരത്തിലൂടെയും ലഭിക്കുന്ന കുട്ടികളെയും ഇവിടെ സംരക്ഷിക്കുന്നതിനാൽ അത്തരത്തിലുള്ളവർക്ക് ഈ സ്ഥാപനം പ്രോത്സാഹനം നൽകുന്നുവെന്നു പറയുന്നതിനോട് യോജിക്കുവാൻ കഴിയുന്നില്ല.

മക്കളെ നോക്കുവാൻ ഒരു സ്ഥാപനം ഉണ്ട് എന്ന ഒറ്റ കാരണം കൊണ്ട് മാത്രം ആരും ആ വഴിക്ക് തിരിയാറില്ല. കാരണം അത്തരത്തിലേക്ക് തിരിയുമ്പോൾ കുഞ്ഞിനെ നോക്കുവാൻ ഒരു സ്ഥാപനം ഉണ്ടോയെന്ന് ആരും ചിന്തിക്കാറില്ല. മറിച്ച് കുഞ്ഞ് ജനിച്ചു കഴിയുമ്പോൾ അതിനെ സമൂഹത്തിൽ നിന്ന് ഒളിച്ചുവെക്കുവാൻ ആഗ്രഹിക്കുന്നവർ ഉപേക്ഷിക്കുവാനോ നശിപ്പിക്കുവാനോ പോലും തയ്യാറാകാറുണ്ട്. അതുകൊണ്ട് യഥാർത്ഥത്തിൽ ഈ സ്ഥാപനം അത്തരത്തിലുള്ള ഒരു വലിയ ഹീനകൃത്യത്തിൻെറ സാദ്ധ്യത കുറയ്ക്കുകയാണ് ചെയ്യുന്നത്.

അവിഹിത വേഴ്ചയിൽ ജനിക്കുന്ന കുട്ടികളെ സംരക്ഷിക്കുന്നതുമൂലം അവിഹിത വേഴ്ചയെ പരോക്ഷമായി പ്രോത്സാഹിപ്പിക്കുന്നുവെന്നു പറയുന്നത് ശരിയല്ല.

അവിഹിതബന്ധം തെറ്റാണ്- അതിനെ നിരുത്സാഹപ്പെടുത്തുക തന്നെ വേണം. എന്നാൽ അതിൽ നിന്നു ജനിക്കുന്ന കുട്ടികൾ നിരപരാധികളല്ലേ? അവർക്ക് ഈ തെറ്റുമായി എന്തു ബന്ധം? അവർ നശിക്കപ്പെടാതിരിക്കേണ്ടത് ആവശ്യമല്ലേ?

അനാഥാലയത്തിൽ ധാരാളം ക്രൈസ്തവ വനിതകൾ എത്തുന്നുവെന്നു പറഞ്ഞതും ചിന്തിക്കേണ്ട വസ്തുത തന്നെ. ക്രൈസ്തവ സമൂഹം അധഃപതനത്തിൻെറ അടിത്തട്ടുവരെയെത്തിയിരിക്കുന്നുവെന്നുള്ളതിന് ഇതുമാത്രമോ ഉദാഹരണം?

ഇന്ന് അഴിമതിയുടെ പരമകോടിയിൽ എത്തി നിൽക്കുന്ന ക്രൈസ്തവർ അനേകരില്ലേ?

മദ്യപാനവും അബ്കാരി ബിസിനസുമായി നടക്കുന്ന ലോബികളിലും അധോലോക സംഘത്തിലും ക്രൈസ്തവർ കുറവാണോ?

ആഫീസുകളിലും മറ്റു മണ്ഡലങ്ങളിലും കൈക്കൂലി തുടങ്ങിയ കാര്യങ്ങളിൽ മുറുകെ പിടിച്ചിരിക്കുന്ന ക്രൈസ്തവ ഉദ്യോഗസ്ഥരുടെ എണ്ണം കുറവാണോ? എന്തിന്- ഇന്ന് വിവിധ ക്രൈസ്തവ സഭകളാകുന്ന വൃക്ഷങ്ങളുടെ ശിഖരങ്ങളുടെ മുകളിൽ ചേക്കേറിയിരിക്കുന്ന പ്രമാണികളിൽ പലരും എങ്ങനെയുള്ളവരാണ്?

ഇങ്ങനെ സമൂഹത്തിലെ, ഓരോ കാര്യങ്ങളും അപഗ്രഥിച്ചു നോക്കുമ്പോൾ ഉത്തരം പറയുവാൻ ധാർമ്മികതയും ക്രൈസ്തവമൂല്യങ്ങളും എന്താണ് എന്ന് മനസിലാക്കേണ്ടിയിരിക്കുന്നു.

**ജേക്കബ് ഉമ്മൻ മുളക്കുഴ**



## വൈദികചരമം

മെഴുവേലി: കടവത്തറയിൽ കെ.ജി. ജോർജ് കോറെപ്പിസ്കോപ്പ (69) നിര്യാതനായി. ശവ സംസ്കാരം മെഴുവേലി ഹോളി ഇന്നസൻറ് പള്ളിയിൽ 25-ാം തീയതി അഭിവന്ദ്യ ഈവാനിയോസ്, അത്താനാസ്യോസ്, ക്ലീമീസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിലും അനേകം വൈദികരുടെ സഹ കരണത്തിലും നടത്തി. കാതോലിക്കാ ബാവാ അച്ചൻെറ ഭവനത്തിൽ എത്തി പ്രാർത്ഥന നടത്തുകയുണ്ടായി. അച്ചൻ മെഴുവേലി ആറാട്ടുപുഴ, ഉള്ളന്നൂർ, വഞ്ചിത്തറ, ആലാ, മുളക്കുഴ, ആറനാട് കുറിചിമുട്ടം, ചെറിയനാട്, പുലിയൂർ, പുല്ലാട്, നെല്ലിമല, എണ്ണയ്ക്കാട്, തിരുവൻവണ്ടൂർ എന്നീ പള്ളികളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഭവനത്തിൽനിന്നുള്ള വിലാപയാത്രയിലും ശവസംസ്ക്കാര ശുശ്രൂഷയിലും വലിയ ഒരു ജനക്കൂട്ടം പങ്കെടുത്തു.



### അനുമോദനം

സൗത്ത് സോണിൽ സീനിയർ വിഭാഗം പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കി പുനലൂർ പേപ്പർമിൽ സെൻറ് ജോർജ് സൺഡേ സ്കൂൾ വിദ്യാർത്ഥിനിയാണ് അനു.

"മലങ്കരസഭ" നടത്തിയ കവിതാ മത്സരത്തിൽ ഒന്നാം സ്ഥാനം ലഭിച്ച കവിത

# ശരിയായ പാത എവിടെ?

ഉമ്മൻ, കാട്ടിപ്പറമ്പിൽ

നേരിന്റെ നിർമ്മല- നിത്യത തേടി-ഞാൻ
നേരായ മാർഗ്ഗം ഗ്രഹിപ്പാൻ,
ഈ മരുഭൂവിലുഴന്നപ്പോൾ- ഞാനതാ-
ആ മരുപ്പച്ചയെ കണ്ടു!
ദൂരമാണെത്താൻ പ്രയാസമെന്നെന്നുടെ-
പോരായ്മ മന്ത്രിച്ചു- നിൻക്കെ-
സാരമില്ലെത്തിടാം- നേർവഴി പോകുകിൽ
ആരോ പറഞ്ഞപോൽ തോന്നി!
നേർവഴി എന്തെന്നറിഞ്ഞിടാൻ-ഞാനെത്ര
പേരോടു ചോദിച്ചു നോക്കി!
നേരു പറഞ്ഞപോൽ തോന്നി- ഞാനെങ്കിലും
നേർപാത കണ്ടതില്ലൊട്ടും!
സന്മനസ്സുള്ളവർക്കാർക്കും- തരപ്പെടാൻ
നൈർമ്മല്യമാകുമീ- പാത
കർമ്മപ്രവൃത്തിയാൽ- കാരുണ്യമേറ്റുന്ന-
ധർമ്മമാണീടും പാത!
സ്വർഗ്ഗവും ഭൂവും അതൊന്നായി- കാണുവാൻ
ഭാഗ്യം തരുന്നൊരാ- മാർഗ്ഗം
ആ മാർഗ്ഗമെത്താൻ കൊതിച്ചു ഞാനാത്മാവിൽ
ആനന്ദവാനായിരിയ്ക്കെ-
ആതങ്കമെല്ലാം അകന്നു ഞാനാത്മാവിൽ
ആത്മസ്വരൂപനെ കണ്ടു!
നിത്യവും- നിർമ്മല രൂപനെ കാണുവാൻ
സത്യമായാഗ്രഹിച്ചീടും
കൃത്യമായു-ഞാനോ- തപസ്സിലായെപ്പോഴും
സത്യസ്വരൂപനെക്കാണും!
നീരലർ നീർച്ചുഴി നിർമ്മിക്കും പോലെന്റെ
ആത്മാവു നീറിപ്പുകഞ്ഞു
കാരുണ്യരൂപന്റെ കാൽവറിപ്പാടികൽ
നേരേ വിശുദ്ധത കണ്ടു
സത്യവും- മിത്ഥ്യയും- വേർതിരിച്ചീടുവാൻ
മർത്യനു നൽകിയ മാർഗ്ഗം
നേരിന്റെ നേർവല നെയ്തെടുത്തെന്നിലും
നേരിയോരാശ്വാസമേകി
നിശ്ചലം, നിർമ്മലം, ആശ്വസിപ്പിയ്ക്കുമെൻ
അന്തരാത്മാവിനെ എന്നും
സത്യമെൻ ജീവനിൽ അർത്ഥവും വ്യാപ്തിയും
നിത്യമായു കണ്ടു- ആ പാതയിങ്കൽ! ❑

11–ാം ചരമവാർഷികം
18–02–1997



പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂൾ സ്ഥാപകനും ആൻഡമാൻസ്, ആസ്സാം, നാഗാലാൻഡ് മുതലായ ഭാരതത്തിലെ വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയുമായി സേവനം അനുഷ്ഠിച്ച ദേഹവുമായ

**റവ. ഫാ. ഗീവർഗീസ് ഒ.ഐ.സി.**

ബാല പംക്തി

# യേശുവിനെ കാണാൻ.....

"കൂട്ടുകാരേ! നിങ്ങൾ യേശുവിനെ കണ്ടിട്ടുണ്ടോ?

ചിലരൊക്കെ കണ്ടിട്ടുണ്ടാവും, അല്ലേ?"

ഒരിക്കൽ ആൻറി ഈ ചോദ്യം ബാലികാസമാജത്തിലെ കുറെ കൊച്ചു കൂട്ടുകാരികളോട് ചോദിച്ചു. ആകാംക്ഷയോടെ നോക്കിയിരുന്നതല്ലാതെ ആരും ഒന്നും മിണ്ടിയില്ല.

പിന്നെ ആൻറി ചോദിച്ചു- "എന്നാൽ ആരെങ്കിലും യേശുവിനെ സ്വപ്നത്തിൽ എങ്കിലും കണ്ടിട്ടുണ്ടോ?"

ഒരു കുട്ടി മാത്രം കൈ പൊക്കി. എല്ലാവരുടെയും ശ്രദ്ധ ആ കൂട്ടുകാരിയുടെ നേരെയായി. വിശദമായി ചോദിച്ചപ്പോൾ- ഒരു ദിവസം ഭയങ്കര പനിയായി കിടക്കുമ്പോൾ യേശു വന്ന് അടുക്കൽ നിൽക്കുന്നതായി കണ്ടു എന്നും അപ്പോൾ വലിയ സന്തോഷമുണ്ടായി എന്നും ആ കൊച്ചു കൂട്ടുകാരി പറഞ്ഞു.

കൂട്ടുകാരേ! യേശുവിനെ ഒന്നു കാണുന്നത് എത്ര സന്തോഷകരമാണെന്നറിയാമോ? വിസ്മയവും ആനന്ദവും കൊണ്ട് നാം നിറയും. ഉത്ഥിതനായ യേശുവിനെ തോട്ടത്തിൽ വെച്ച് മഗ്ദലനമറിയവും, വഴിയിൽ വെച്ചും മാളിക മുറയിൽ വെച്ചും, തിബർയ്യാസ് കടൽക്കരയിൽ വെച്ചുമൊക്കെ ശിഷ്യന്മാരും കണ്ടതുപോലെ!

ഇപ്പോൾ കൂട്ടുകാരിൽ ചിലരെങ്കിലും വിചാരിക്കും ആൻറി യേശുവിനെ കണ്ടിട്ടുണ്ടോ എന്ന്, അല്ലേ? ആൻറി യേശുവിനെ ദർശനം കണ്ടിട്ടില്ല. ആ ഭാഗ്യം ഇതുവരെയും ഉണ്ടായിട്ടില്ല. എന്നാൽ സ്വപ്നത്തിൽ പല പ്രാവശ്യം കണ്ടിട്ടുണ്ട്. സ്വപ്നത്തിൽ ആണെങ്കിലും അപ്പോഴത്തെ സന്തോഷം പറഞ്ഞറിയിക്കാൻ കഴിയാത്തതാണ്. ലോകത്തിൽ ആരെ കണ്ടാലും ഇത്ര വലിയ സന്തോഷം ഉണ്ടാവില്ലെന്ന് അപ്പോൾ തോന്നും.

ഇപ്പോൾ കൂട്ടുകാർക്കും തോന്നുന്നില്ലേ. യേശുവിനെ ഒന്നു കാണണമെന്ന്? സ്വപ്നത്തിൽ എങ്കിലും?

യേശുനാഥനെ കണ്ടുകൊണ്ടും കേട്ടുകൊണ്ടും ഇരുന്നാൽ ആരും സ്വയം മറന്നു പോകും. പിന്നെ വിശപ്പും, ദാഹവും, ക്ഷീണവും, തളർച്ചയും ഒന്നും അറിയുകയില്ല. യേശുവിൻെറ പിന്നാലെ പോയ വലിയോരു ജനസമൂഹം ഒരിക്കൽ തുടർച്ചയായി മൂന്നു ദിവസം ഒന്നും ഭക്ഷിക്കുകയോ കുടിക്കുകയോ ചെയ്യാതെ കർത്താവിനെ കണ്ടും കേട്ടും ഇരുന്ന സംഭവം കൂട്ടുകാർക്ക് അറിയാമല്ലൊ. വി. മത്തായി 15:32 മുതൽ വായിക്ക.

പായും, കാർപെറ്റും, പന്തലും ഒന്നുമില്ല. ആളുകൾ നിലത്ത് മണ്ണിൽ കൂട്ടംകൂട്ടമായിരുന്നാണ് കർത്താവിനെ ശ്രദ്ധിച്ചു കൊണ്ടിരുന്നത്. ക്യാമ്പുകളിൽ ഒക്കെ പോയാൽ കൂട്ടുകാർ പിറുപിറുക്കാറുണ്ടോ! അസൗകര്യങ്ങളെക്കുറിച്ച്? ഭക്ഷണത്തെക്കുറിച്ച്? ഒക്കെ.

ഭക്ഷണത്തെക്കാളും, പാനീയത്തെക്കാളും, എല്ലാവിധ സുഖസൗകര്യങ്ങളെക്കാളും, മാധുര്യമേറിയതാണ് യേശുവിൻെറ സാന്നിദ്ധ്യവും ദർശനവും! അതാണ് പിതാക്കന്മാർ പ്രാർത്ഥിക്കുന്നത്- 'നിൻെറ ദർശനത്തിൻെറ ഭംഗി എനിക്കു ഭക്ഷണമായി തരേണമേ' എന്ന്. (നമസ്ക്കാര ക്രമത്തിലെ രഹസ്യപ്രാർത്ഥനകളിൽ നിന്ന്)

പിന്നെ......., മറുരൂപമലയിൽ യേശുവിനെ സർവ്വമഹത്വത്തോടും സർവ്വതേജസ്സോടും കൂടെ കാണുവാൻ ഭാഗ്യം ലഭിച്ച മൂന്നു ശിഷ്യന്മാരെക്കുറിച്ച് കൂട്ടുകാർക്ക് അറിയില്ലേ? പത്രോസും, യാക്കോബും യോഹന്നാനും ! വി. മത്തായി 17' 1-8വരെ വായിച്ചു നോക്കിക്കേ. അഹോ! എന്തൊരു കാഴ്ച! പത്രോസ് ആനന്ദവും മഹാ ആശ്ചര്യവും കൊണ്ടു നിറഞ്ഞു. തന്നത്താൻ മറന്നു. താൻ എന്താണു പറയുന്നത് എന്ന് തനിക്കു തന്നെ അറിവില്ലാതായി. ആ സ്വർഗ്ഗീയ കാഴ്ചയിൽ പത്രോസ് ശ്ലീഹാ മതി മറന്നുപോയി.

കൂട്ടുകാരേ! ആൻറി വീണ്ടും ചോദിക്കയാണ്- ഈ യേശുനാഥനെ കാണണമെന്ന് നിങ്ങൾക്കും ആശയില്ലേ?

സങ്കീർത്തനങ്ങൾ മെനഞ്ഞും പാടിയും സ്തുതിച്ചും തൻെറ ദൈവത്തെ സദാ മഹത്വപ്പെടുത്തുവാൻ പരിശ്രമിച്ചിരുന്ന ദാവീദ് രാജാവ് കർത്താവിൻെറ തിരുമുഖം കാണുന്നതിനും കണ്ടുകൊണ്ടിരിക്കുന്നതിനും എന്തുമാത്രം ദാഹിച്ചു എന്നോ!

27-ാം സങ്കീർത്തനം 4-ാം വാക്യത്തിൽ ദാവീദിൻെറ ഒരേ ഒരു അപേക്ഷയും ആഗ്രഹവും..... യഹോവയുടെ മനോഹരത്വം കാണണം..... ആ മനോഹരത്വം കണ്ടുകൊണ്ട് അവൻെറ മന്ദിരത്തിൽ ധ്യാനിക്കണം........ അങ്ങനെ ധ്യാനിച്ചുകൊണ്ട് ആയുഷ്കാലം മുഴുവനും യഹോവയുടെ ആലയത്തിൽ തന്നേ വസിക്കണം! മതി! അതുമാത്രം മതി എന്നായി!

# ശ്രദ്ധേയമായ ഒരു പ്രസംഗം

വട്ടശ്ശേരിൽ ഗീവറുഗീസമാർ ദീവന്നാസ്യോസ് തിരുമേനി 1091 കുംഭം 29 (1916 മാർച്ച് 12) ഞായറാഴ്ച പഴയസെമിനാരി ചാപ്പലിൽ വി. കുർബാന മദ്ധ്യേ നടത്തിയ ഒരു പ്രസംഗത്തിന്റെ സംഗ്രഹം.

(അക്കാലത്ത് വൈദിക വിദ്യാർത്ഥിയായി പഴയ സെമിനാരിയിൽ താമസിച്ചിരുന്ന കരിങ്ങണാമറ്റത്തിൽ കെ.പി മാത്യൂസ് ശെമ്മാശന്റെ ഡയറികുറിപ്പിൽ നിന്നും എടുത്തിട്ടുള്ളതാണ് ഈ പ്രസംഗരൂപം. നെടുമാവ് പള്ളി സ്ഥാപിച്ചത് കരിങ്ങനാമറ്റത്തിൽ മാത്യൂസ് അച്ചനാണ്.)

ശതാധിപന്റെ മകളെ സുഖപ്പെടുത്തിയ വേദഭാഗത്തെ അടിസ്ഥാനമാക്കി 'വിശ്വാസം' എന്ന വിഷയത്തെപ്പറ്റിയാണ് തിരുമേനി പ്രസംഗിച്ചത്.

പ്രിയരേ,

'കർത്താവിന്റെ ഉപദേശങ്ങളും ശട്ടം കെട്ടുകളും ഓരോന്നായിട്ട് നോക്കുമ്പോൾ അതാതിന് ഏറ്റവും പ്രാധാന്യം തോന്നും. വി. കുർബ്ബാനയെപ്പറ്റിപ്പറയുമ്പോൾ- നാം ചിന്തിക്കുമ്പോൾ- കർത്താവിന്റെ ഉപദേശത്തിൽ ഏറ്റവും പ്രാധാന്യം അതിനാണ് എന്ന് കാണുന്നു. നോമ്പിനെപ്പറ്റി ആലോചിച്ചാൽ അതുതന്നെ സർവ്വപ്രധാനം എന്ന് കാണാം. ഇതിന്റെ കാരണം കർത്താവിന്റെ ശട്ടം കെട്ടുകൾ അത്രമാത്രം ശക്തിയും വാസ്തവവും മാഹാത്മ്യവും ആകയാലത്രേ. എന്നാൽ ഇവയിൽ എല്ലാറ്റിലും പ്രധാനമായത് വിശ്വാസം ആകുന്നു. നമുക്ക് ആദിമുതൽ നോക്കാം.

ആദാമിനേയും ഹവ്വായേയും സൃഷ്ടിച്ചതിന്റെ ശേഷം അവരോട് എന്താണ് കല്പിച്ചത്? "ഇന്ന വൃക്ഷത്തിൽ നിന്ന് നീ ഭക്ഷിക്കരുത്". അത് മരിപ്പിക്കുന്ന വൃക്ഷമാണ്. ഞാൻ നിന്റെ സ്രഷ്ടാവാണ്. നിന്റെ ഗുണത്തിനുള്ളതേ ഞാൻ കല്പിക്കുകയുള്ളുവെന്ന് നീ വിശ്വസിക്കണം. വിശ്വസിച്ചാൽ നീ ജീവിക്കും, അവിശ്വസിച്ചാൽ നീ മരിക്കും...... മറ്റ് പലതരത്തിൽ അതിനെ വ്യാഖ്യാനിക്കും. എന്നാൽ ദൈവം കല്പിച്ചതിന്റെ ഉദ്ദേശം മനുഷ്യൻ സ്രഷ്ടാവിനെ വിശ്വസിക്കണം എന്നാണ്. (അത് ഒരു നോമ്പായിരുന്നു അല്ലെങ്കിൽ അനുസരണമാണ് ദൈവം ആവശ്യപ്പെട്ടത് എന്ന് പറയുന്നവരുണ്ട്. അത് ശരിതന്നെ. എന്നാൽ ദൈവോപദേശം ഇതായിരുന്നു- വിശ്വാസം- ദൈവം ആഗ്രഹിച്ചിരുന്നതെന്ന് നമുക്ക് മനസ്സിലാക്കാം) എന്നാൽ മനുഷ്യൻ സ്രഷ്ടാവിനെ അവിശ്വസിച്ചു; ശത്രുവിനെ വിശ്വസിച്ചു. എങ്ങനെയെന്നാൽ സാത്താൻ പാമ്പിന്റെ വേഷത്തിൽ വന്നു പറയുന്നത്...." ഇത് മരിപ്പിക്കുന്ന മരം അല്ല; എന്നുമാത്രമല്ല, ജീവിപ്പിക്കുന്നതാണ്- ദൈവത്തെപ്പോലെ ആകുന്നതാണ്....." അതുകൊണ്ട് കല്പിച്ചിരുന്ന പ്രകാരം അവൻ മരിച്ചു പോയി. എന്നാൽ 'അവൻ അടിച്ച അടിയാൽ അവനെ അടിച്ചു' എന്നുള്ള ദീർഘദർശനം പോലെ സാത്താൻ അവിശ്വാസം മൂലം നശിപ്പിച്ചു;ദൈവം വീണ്ടും വിശ്വാസത്താൽ ജീവിപ്പിച്ചു. പിശാച് പാമ്പിന്റെ വേഷമെടുത്ത് മനുഷ്യനെ അവന്റെ സ്രഷ്ടാവിനെ അവിശ്വസിപ്പിച്ചു. ദൈവം

---

തുടർന്നു ദാവീദ്‌രാജാവ് യഹോവയുടെ കല്പനയിൽ ആശ്രയം വെച്ച് തീക്ഷ്ണമായി പ്രാർത്ഥിക്കുന്നതു കേട്ടേ.

"എന്റെ മുഖം അന്വേഷിപ്പീൻ എന്നു നിങ്കൽ നിന്ന് കല്പന വന്നു എന്നു എന്റെ ഹൃദയം പറയുന്നു. യഹോവേ! ഞാൻ നിന്റെ മുഖം അന്വേഷിക്കുന്നു. നിന്റെ മുഖം എനിക്കു മറയ്ക്കരുതേ." സങ്കീ 27: 7,8. കർത്താവു പറയുന്നു- "ഹൃദയശുദ്ധിയുള്ളവർ.... ദൈവത്തെ കാണും."

കൂട്ടുകാരേ! നീതിയിലും സത്യത്തിലും വിശുദ്ധിയിലും മാത്രമേ ദൈവത്തെ കാണാൻ കഴിയൂ എന്ന് വി. വേദപുസ്തകം- പരിശുദ്ധാത്മാവ്, നമ്മെ പഠിപ്പിക്കുന്നു. ദാവീദ് തന്റെ സങ്കീർത്തനങ്ങളിൽ പലപ്രാവശ്യം ഈ സത്യം സ്മരിക്കുന്നു.

"യഹോവ നീതിമാൻ: അവൻ നീതിയെ ഇഷ്ടപ്പെടുന്നു: നേരുള്ളവർ അവന്റെ മുഖം കാണും." സങ്കീ 11:7. "ഞാനോ നീതിയിൽ നിന്റെ മുഖത്തെ കാണും; ഞാൻ ഉണരുമ്പോൾ നിന്റെ രൂപം കണ്ട് തൃപ്തനാകും." സങ്കീ 17:15

(15-ാം സങ്കീർത്തനം കാണാതെ പഠിക്ക. ഇടയ്ക്ക് ഒന്നു ചോദിച്ചോട്ടെ, കൂട്ടുകാർക്ക് എത്ര സങ്കീർത്തനങ്ങൾ കാണാതെ അറിയാം?)

കൂട്ടുകാരേ! യേശുനാഥന്റെ ദർശനത്തിനായി ദാഹിച്ച് പ്രാർത്ഥിക്കാം. "യേശുവേ! നിന്നെ എനിക്കൊന്നു കാണിച്ചു തരേണമേ..... കർത്താവേ! നിന്റെ മുഖം എനിക്കു മറയ്ക്കരുതേ."

*സ്നേഹപൂർവ്വം*

***സ്വന്തം ബൈബിൾ ആന്റി*** ❑

മനുഷ്യൻെറ വേഷമെടുത്ത് അവനെ വിശ്വസിപ്പിച്ച് രക്ഷിച്ചു.

കർത്താവിൻെറ എല്ലാ പ്രവർത്തികളിലും ഉപദേശങ്ങളിലും വിശ്വാസത്തെ ഏറ്റവും പ്രധാനമായി കാണാം. ലോകമൊക്കെ പ്രസംഗിക്കാൻ ശിഷ്യന്മാരെ അയച്ചു. അശുദ്ധാത്മാക്കളെ പുറത്താക്കുവാനും സകലദീനവും വ്യാധിയും പൊറുപ്പിക്കാനും അവർക്ക് അധികാരം കൊടുത്തു. എന്നാൽ വിശ്വസിക്കുന്നവരെ പിതാവിൻെറയും പുത്രൻെറയും വി. റൂഹായുടെയും നാമത്തിൽ മാമോദീസാ മുക്കുവീൻ എന്നാണ് അവസാനമായി പറഞ്ഞത്. എല്ലാവരോടും പ്രസംഗിക്കാനും സുവിശേഷിപ്പാനും പറഞ്ഞു; എന്നാൽ വിശ്വസിക്കുന്നവരെ മാത്രം തൻെറ മക്കളായി ചേർത്തു കൊള്ളുവാൻ കല്പിച്ചു.

കുഷ്ഠരോഗിയോടും- 'നീ വിശ്വസിക്കുന്നുവോ?- എനിക്ക് ഇത് ചെയ്യുവാൻ ശക്തിയുണ്ടെന്ന് നീ വിശ്വസിക്കുന്നുവോ- എന്ന് ചോദിക്കുന്നു. അങ്ങനെ, താൻ എന്തു പ്രവൃത്തിക്കുന്നുവെങ്കിലും വിശ്വാസത്തെ മാത്രമേ നമ്മിൽ നിന്ന് ആഗ്രഹിക്കുന്നുള്ളു. അങ്ങനെയുള്ള വിശ്വാസത്തിൽ കർത്താവ് ഏറ്റം ശ്ലാഘിച്ച് പറഞ്ഞ ഒന്നാണ് ശതാധിപൻെറ വിശ്വാസം. അവൻ 'നീ എൻെറ വീട്ടിൽ വരേണ്ട. ഒരു വാക്ക് കല്പിച്ചാൽ മതി' എന്നു പറയുന്നു. എന്നാൽ സഖായി കർത്താവിനെ വീട്ടിൽ കൊണ്ടുപോകുന്നു. സഖായിയുടെ വീട്ടിൽ കർത്താവിനെ കൊണ്ടുപോകുവാൻ സഖായി യോഗ്യനല്ലെന്ന് മറ്റുള്ളവർ പറയുന്നുണ്ട്. വിധിക്കുന്നുണ്ട്. എന്നിട്ടും കർത്താവ് ആ വീട്ടിൽ പോയി. പാപിനിയായ സ്ത്രീ അശുദ്ധപ്പെട്ടവളായിരുന്നിട്ടും തന്നെ തൊട്ട് മുത്തി. മാർത്ത കർത്താവിനായി ഗൃഹജോലി മൂലം മുഷിയുന്നു. എന്നാൽ ഇവരെക്കാൾ അധികം പുകഴ്ത്തുന്നത് തന്നോട് വീട്ടിലേക്ക് വരേണ്ടതില്ലെന്ന് പറഞ്ഞ ശതാധിപനെയാണ്. എന്താണ് കാരണം?

വിശ്വാസം പല രീതിയിലുണ്ട്. എന്നാൽ കർത്താവ് മനസ്സിൻെറ നിഷ്ക്കളങ്കതയെ നോക്കുന്നു. മറ്റുള്ളവരെയെല്ലാം കർത്താവിനെ ഓരോ തരത്തിൽ വിശ്വസിച്ചു. എന്നാൽ ശതാധിപൻ തൻെറ എളിമയുള്ള കർത്താവിൻെറ മഹത്വവും അറിഞ്ഞാണ് 'നീ എൻെറ വീട്ടിൽ വരുവാൻ ഞാൻ യോഗനല്ല' എന്ന് പറഞ്ഞത്. നീ എൻെറ വീട്ടിൽ വരുവാൻ തക്ക യോഗ്യത എനിക്കില്ല എന്ന് തന്നെക്കുറിച്ചുള്ള എളിമയായ വിചാരവും, കർത്താവ് സർവ്വശക്തനാണ്, താൻ മനസ്സിൽ വിചാരിച്ചാൽ മാലാഖമാരും ക്രൂബകളും സകല സൈന്യങ്ങളും അനുസരിക്കും എന്നുള്ള കർത്താവിൻെറ ശക്തിയിലുള്ള വിശ്വാസവും, ആ കഴിവുകളെപ്പറ്റിയുള്ള ബഹുമാനവും മൂലമാണ് ശതാധിപൻ അങ്ങനെ പറയുന്നത്. താൻ ഇസ്രായേലിലും ഇങ്ങനെയുള്ള വിശ്വാസം കണ്ടിട്ടില്ലയെന്ന് തമ്പുരാൻ പറയുന്നു. ദീർഘദർശികളും പിതാക്കന്മാരും ന്യായപ്രമാണവും ദൈവകല്പനകളും ഇസ്രയേലിനാണ് ഉണ്ടായിട്ടുള്ളത്. അതിനാൽ അവരിലാണ് വലിയ വിശ്വാസം കാണേണ്ടത്. എന്നാൽ അതിലും കൂടിയ നിലയിലുള്ള വിശ്വാസം പുറജാതിയായ ഇവനിൽ -ശതാധിപനിൽ- കാണുന്നതിനാൽ കർത്താവ് അയാളെ ശ്ലാഘിക്കുന്നു.

പ്രിയമുള്ളവരെ, വിശ്വാസം എല്ലാറ്റിലും അധികം പ്രധാനപ്പെട്ടതാണ്. നാം വിശ്വാസമുള്ളവരായിരിക്കണം. അവിശ്വാസികളാകരുതേ. കർത്താവിൻെറ കല്പനകളിലും ഉപദേശങ്ങളിലും നാം വിശ്വസിക്കണം. സ്നേഹമില്ലാതെ വരുന്നത് അവിശ്വാസം മൂലമാണ്. നമ്മുടെ സൃഷ്ടാവിനെയും അവൻെറ കല്പനകളെയും നാം വിശ്വസിക്കണം. വിശ്വാസത്തിൽ ആണ് നമ്മുടെ രക്ഷ. ഇപ്പോൾ നോമ്പുദിവസങ്ങളാണല്ലോ. നാം വിശ്വാസത്തോടെ നോമ്പു നോക്കുകയും പ്രാർത്ഥിക്കുകയും ചെയ്താലേ ഫലമുള്ളു. വിശ്വാസത്തോടെ നാം പാപങ്ങളെ ഏറ്റുപറഞ്ഞാലേ മോചനം ലഭിക്കൂ. അതുകൊണ്ട് നാം നമ്മുടെ സഭയുടെ ചട്ടം കെട്ടുകളിലും കർത്താവിൻെറ കല്പനകളിലും വിശ്വാസമുള്ളവരായിരിക്കണം. നമ്മുടെ വിശ്വാസത്തിൻെറ അളവനുസരിച്ച് നാം ദൈവകൃപയ്ക്ക് യോഗ്യരാകും. നമുക്ക് വിശ്വാസമില്ലെങ്കിൽ നാം നീതിമാന്മാരാണെങ്കിലും നമുക്ക് യാതൊന്നും ദൈവത്തിൽ നിന്ന് ലഭിക്കുകയില്ല. നേരേ മറിച്ച് എത്ര പാപിയായിരുന്നാലും ''ഞാൻ പാപിയാണ്. നീ മനസ്സാകുന്നു എങ്കിൽ എന്നെ രക്ഷിക്കാൻ കഴിയും'' എന്ന് എളിമയുള്ള മനസ്സോടെ വിശ്വസിച്ചുകൊണ്ട് പ്രാർത്ഥിക്കുന്ന ഒരു പാപിക്ക് ദൈവം തൻെറ കൃപകളെ ധാരാളമായി കൊടുക്കും. താൻ പാപികൾക്ക് കൃപ ചെയ്യുവാൻ നോക്കിയിരിക്കുന്നു. നീതിമാന്മാരെണ് വിചാരിക്കുന്നവർ അപ്രകാരമായിരുന്നാലും ദൈവത്തിൽ നിന്നും യാതൊന്നും പ്രാപിക്കുകയില്ല.

ആകയാൽ നാം എല്ലാവരും വിശ്വാസികളായിരിക്കണം. ദൈവത്തിൻെറ കൃപ നിങ്ങളെല്ലാവരോടും കൂടെ എന്നേക്കുമുണ്ടായിരിക്കട്ടെ. ആമ്മീൻ.'

❑

ഗ്രന്ഥ നിരൂപണം

ഡി. ജോസ് തോമസ് പൂവത്തുങ്കൽ

# "മരണമില്ലാത്ത സഭാസ്മരണകൾ"

ചെമ്പകശ്ശേരിൽ കൊച്ച് കൊച്ച്
കോട്ടയ്ക്കൽ പബ്ലിഷേഴ്സ്
മാങ്ങാനം, കോട്ടയം– 18
1996, പേജ് : 112, വില : 20 രൂപ

ആഴമുള്ള അനുഭവങ്ങളാണ് ഒരു ഗ്രന്ഥത്തെ ജീവസ്സുറ്റതാക്കിത്തീർക്കുന്നത്. വർത്തമാനകാലത്തിന് വാമൊഴിയായും വരമൊഴിയായും മാത്രം പകർന്നു ലഭിച്ച ആ ഭൂതകാല അനുഭവങ്ങളുടെ സമാഹരണമാണ് ചെമ്പകശ്ശേരിൽ കൊച്ച് കൊച്ച് രചിച്ച ''മരണമില്ലാത്ത സഭാസ്മരണകൾ''. കാലത്തിൻെറ കുത്തൊഴുക്കിൽപ്പെട്ട് ആടിയുലഞ്ഞ സഭാനൗകയെ പരിശുദ്ധാത്മ ശക്തിയാൽ, പ്രതിസന്ധികളെയും അഭിസന്ധികളെയും തരണം ചെയ്ത് ലക്ഷ്യസ്ഥാനത്തേക്കു നയിച്ച സഭാപിതാക്കന്മാരുടെ സന്തത സഹചാരിയായിരുന്ന ഗ്രന്ഥകാരൻ തൻെറ അനുഭവങ്ങളെ നമ്മുടെ മുമ്പിൽ വരച്ചു കാട്ടിയിരിക്കുകയാണ്. സഭാഗാത്രത്തിൻെറ നാഡിമിടിപ്പ് മനസ്സിലാക്കി ശുശ്രൂഷിച്ച ഈ സഭാസ്നേഹിയുടെ സ്മരണകൾ മരണമില്ലാത്തവ തന്നെയാണ്.

മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവാന്നിയോസ് മെത്രാപ്പോലീത്തായുടെ കാലം മുതൽ ഉണ്ടായ സംഭവ വികാസങ്ങളെ- പരുമല തിരുമേനിയുടെ അന്ത്യം, പഴയ സെമിനാരിയുടെ അകത്തളങ്ങളിൽ അരങ്ങേറിയ നാടകങ്ങളും അവയുടെ പ്രതിഫലനങ്ങളും, കാതോലിക്കാ സിംഹാസന പുന:സ്ഥാപനവും കാതോലിക്കാവാഴ്ചയും, തിരുകൊച്ചി ഹൈക്കോടതിയിലെ പ്രതികൂലവിധിയും അനന്തര സംഭവങ്ങളും രണ്ടാം കാതോലിക്കായും മൂന്നാം കാതോലിക്കായും, ദേവലോകം വാങ്ങൽ, മാതൃസഭയെ വഞ്ചിച്ചു റോമാനുകത്തിനു കീഴിൽ പോയവരും വട്ടശ്ശേരിൽ തിരുമേനിയുടെ അന്ത്യം, തുടങ്ങിയവ മനോഹരമായി ചിത്രീകരിച്ചിരിക്കുന്നു. ഇവ കൂടാതെ പാത്രിയർക്കീസിൻെറ പിണിയാളുകളായി സ്വാർത്ഥ ലാഭത്തിനായി സഭയിൽ കലഹമുണ്ടാക്കിയവർ, 1958ലെ സുപ്രീംകോടതി വിധിയും പഴയ സെമിനാരി ചാപ്പലിൽ നടന്ന അനുരഞ്ജനവും യാക്കൂബുതൃതീയൻ പാത്രിയാർക്കീസിൻെറ മലങ്കരസഭാ സന്ദർശനവും ഔഗേൻ പ്രഥമൻ ബാവായുടെ സ്ഥാനാരോഹണവും മാർ ത്തോമ്മാ ശ്ലീഹായെ തള്ളിപ്പറഞ്ഞ ''അന്തിക്രിസ്തു''വിൻെറ ലജ്ജാകരമായ പ്രസ്താവനയും അനന്തരഫലങ്ങളും, മാത്യൂസ് പ്രഥമൻ ബാവായുടെ സ്ഥാനാരോഹണവും മാർത്തോമ്മാ ശ്ലീഹായുടെ പത്തൊൻപതാം ശതാബ്ദി ആഘോഷങ്ങളും ബദൽ കാതോലിക്കായുടെ വിചിത്രമായ പ്രത്യക്ഷപ്പെടലും യോജിച്ച സഭയിൽ ഭിന്നിപ്പുണ്ടാക്കി കൂണുപോലെ മുളച്ചുവന്ന മെത്രാൻ വേഷധാരികളും അവരുണ്ടാക്കിയ പ്രശ്നങ്ങളുമടങ്ങിയ സംഭവങ്ങളെ- ഒരു മാലയിൽ മുത്തുകോർത്തിരിക്കുന്നതുപോലെ ചിട്ടയോടുകൂടി ലളിതമായ ഭാഷയിൽ ഇതിൽ വിന്യസിച്ചിരിക്കുന്നു. കൂടാതെ നമുക്ക് അജ്ഞാതമായിരിക്കുന്ന അണിയറ നീക്കങ്ങളെപ്പറ്റിയും അതിൻെറ ഭാഗഭാക്കായിരുന്ന ഗ്രന്ഥകാരൻ അത്യന്തം ഹൃദ്യമായി വിവരിച്ചിരിക്കുന്നു.

സഭാമക്കളെ നവ്യമായൊരു അനുഭവത്തിലേക്കു നയിക്കുന്ന ഈ ഗ്രന്ഥം ചരിത്രപഠിതാക്കൾക്ക് അറിവിൻെറ പുതിയ കിരണങ്ങളെ പ്രദാനം ചെയ്യുന്നു. ❑

## തിരുത്ത്

ജനുവരി ലക്കം മാസികയിൽ അഖില മലങ്കര മർത്തമറിയം വനിതാ സമാജം മത്സര പരീക്ഷയൽ ഒന്നും രണ്ടും റാങ്ക് എറണാകുളം പള്ളി ഇടവകാംഗങ്ങളായ മാഗി ജയിംസും, ശാന്തമ്മ ദാനിയേലും കരസ്ഥമാക്കി എന്നു ചേർത്തിരിക്കുന്നത് ശരിയല്ലെന്നും അത് കൊച്ചി ഭദ്രാസനത്തിലേതായിരിക്കുമെന്നും അഖില മലങ്കരാടിസ്ഥാനത്തിൽ നടത്തിയ പരീക്ഷയുടെ ഫലം ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ലെന്നും ജനറൽ സെക്രട്ടറി അക്കാമ്മ പോൾ അറിയിക്കുന്നു.

# ബാലഭവനം പ്രതിഷ്ഠയും ശിലാസ്ഥാപനവും

**കോ**യമ്പത്തൂർ: തടാകം ക്രിസ്തുശിഷ്യാശ്രമം വജ്റ ജൂബിലി സ്മാരകമായി നിർമ്മിച്ച പരുമല മാർ ഗ്രിഗോറിയോസ് സ്മാരക ബാലഭവൻെറ പ്രതിഷ്ഠാ ശുശ്രൂഷ ജനുവരി 11 നും ബിഷപ്പ് വാൽഷ് സ്മാരക ആശുപത്രി വികസന വിംഗിൻെറ ശിലാസ്ഥാപനം 12നും പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു. 11-ാംതീയതി ശനിയാഴ്ച പ: ബാവായെ കോയമ്പത്തൂർ പള്ളിയിൽ നിന്നു തടാകത്തിലേക്കു വാഹന അകമ്പടിയോടെ സ്വീകരിക്കുകയും തുടർന്ന് ബാലഭവൻ കൂദാ നടത്തുകയുമാണുണ്ടായത്. . കൂദാശയുടെ പ്രാരംഭത്തിൽ ആശ്രമം വിസിറ്റർ മെത്രാപ്പോലീത്ത മാർ യൗശേബിയോസ് ചെയ്ത സ്വാഗത പ്രസംഗത്തിൽ, വികസനത്തിൻെറ പാതയിലാണു ആശ്രമമെന്നും ആശുപത്രി ഉടനെ തന്നെ വലുതാക്കുമെന്നും പറയുകയും പണിക്കുവേണ്ടി ഒരു ലക്ഷം രൂപ പ: ബാവായെ ഏല്പിക്കുകയും ചെയ്തു. തുടർന്നു ബാവാ, ശാല ആശീർവദിക്കുകയും പണം ആചാര്യ ഫാ. കെ.വി. യാക്കോബിനെ ഏല്പിക്കുകയും പിറ്റേദിവസം പൊതുസമ്മേളനത്തിനു ശേഷം ശിലാസ്ഥാപനം ഗീവറുഗീസ് മാർ സ്തൊത്തിയോസ്, പിലിപ്പോസ് മാർ യൗസേബിയോസ് എന്നിവർ നടത്തുകയുമാണുണ്ടായത്.

ഞായറാഴ്ച ചാപ്പലിൽ പ: ബാവ വി. കുർബാന അർപ്പിച്ചു. തുടർന്നു നടന്ന വൻപിച്ച ജൂബിലി സമാപന യോഗത്തിൽ മാർ സ്തൊത്തിയോസ് അധ്യക്ഷത വഹിച്ചു. പ: ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ടു ചെയ്ത പ്രസംഗത്തിൽ, പുണ്യചരിതരായിരുന്ന ബിഷപ്പ്, പാകാൻ ഹാം വാൽഷും പത്നിയും തങ്ങളുടെ ലളിതമായ ജീവിതമാതൃകകൾ കൊണ്ടു മലങ്കരസഭയ്ക്കു ചെയ്ത വൻപിച്ച സേവനങ്ങളെ മുക്തകണ്ഠം പ്രശംസിച്ചു. കഷ്ടപ്പെടുന്നവർക്കുവേണ്ടി സഭ ചെയ്യേണ്ട ചുമതലകൾ ബിഷപ്പു ചൂണ്ടിക്കാട്ടിയെന്നും പ: ബാവാ അനുസ്മരിപ്പിച്ചു.

മാർസ്തൊത്തിയോസ്, മെത്രാപ്പോലീത്ത ചെയ്ത പ്രസംഗത്തിൽ ഇന്ത്യയിലെ പാവപ്പെട്ടവർക്കു വേണ്ടി സേവനം ചെയ്താലേ സഭയ്ക്കു മേലിൽ നിലനിൽപുള്ളൂ എന്നും, ലളിത ജീവിതമാണ് ആവശ്യമെന്നും എടുത്തു പറഞ്ഞു. പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലിത്ത ചെയ്ത സ്വാഗത പ്രസംഗത്തിൽ തടാകം ആശ്രമത്തിൻെറ സേവനം എണ്ണിഎണ്ണിപ്പറയുകയും ഭരിക്കാനല്ല പ്രവർത്തിക്കാനാണു ആളുകൾ വേണ്ടതെന്ന് അനുസ്മരിപ്പിക്കുകയും ഉണ്ടായി. കോയമ്പത്തൂർ പള്ളി വികാരി ഫാ. ജോസഫ് തെക്കേക്കര, വി.പി തമ്പി, റിട്ട. ടീച്ചർ വെള്ളിംഗിരി, മറിയാമ്മ പുന്നൻ എന്നിവരും പ്രസംഗിച്ചു. ബിഷപ്പ് വാൽഷിൻെറ സമ്പൂർണ്ണ ജീവചരിത്രമായ "തടാകത്തിലെ തപോധ"ൻെറ പ്രകാശനം സിസ്റ്റർ ഏലിയാമ്മ ചാക്കോയ്ക്കു കോപ്പി നൽകി പ: ബാവായും സുവനിറിൻെറ പ്രകാശനം ട്രഷററ് ടി.പി ചാക്കോയ്ക്കു നൽകി പ്രസാദ് ഉമ്മനും നിർവഹിച്ചു. പ്രസിദ്ധീകരണങ്ങളുടെ എഡിറ്ററായ കെ.വി മാമ്മൻ പ്രകാശനാഭ്യർത്ഥന പ്രസംഗം ചെയ്തു. ആചാര്യ ഫാ. കെ.വി യാക്കോബ് കൃതഞ്ജത പറഞ്ഞു. നേരത്തെ സി.വി മൽക്ക് പ: ബാവായെ ഹാരാർപ്പണം നടത്തി.

ഡോ. രഞ്ജിത്ത് ജോസഫിൻെറ നേതൃത്വത്തിലുള്ള ജെ.എം. കൊയറിൻെറ ഗാനാലാപം സമ്മേളനത്തിനു കൊഴുപ്പു നൽകി.

ശനിയാഴ്ച രാവിലെ നടന്നധ്യാനത്തിനു പൗലൂസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ നേതൃത്വം നൽകി. ബാലഭവനം കൂദാശയിൽ ചെങ്ങന്നൂർ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും സംബന്ധിച്ചിരുന്നു. ❑

**ഒന്നാം ചരമവാർഷികം**

**17-2-1997**



**എം.ജി. ചാക്കോ**
**ഇടയില വീട്, മരങ്ങാട്,**
**ഇളമ്പൽ**

***"ശരണത്താലെ നിൻ കൃപയിൽ***
***മരണമടഞ്ഞൊരു ദാസനെ നിൻ***
***ജീവസ്വരമതുണർത്തണമെ***
***കബറിന്നു ദ്യാനത്തിന്നായ്"***

**സന്തപ്ത കുടുംബാംഗങ്ങൾ**

## An Ideal New year Gift

You can express your solidarity with the concerns of the churches and the society in India by enrolling yourself as subscriber for the

**NCC REVIEW**

and by sending it as a gift to your friends. If you are already a subscriber, please renew your subscription for the coming year by paying Rs. 100/- per annum (Rs. 50 for Pastors). Subscribers in England 18 pounds Subscribers in Australia, New Zealand, USA, Canada and Europe US $ 36. In all other countries US $ 18.

### Join the Ecumenical Journey
### Subscribe today to the
### National Council of
### Churches Review

The Editor, NCCR
National Council of Churches in India
Post Bag No. 205, Civil Lines,
Nagpur 440 001 M.S. INDIA

# സണ്ടേസ്കൂൾ വാർത്തകൾ

ഈ വർഷത്തെ ജീവകാരുണ്യദിനം ജനുവരി 19-ാം തീയതി ഞായറാഴ്ച ആയിരുന്നു. അന്നു സണ്ടേ സ്കൂളുകളിൽ കുട്ടികളും അദ്ധ്യാപകരും ശേഖരിച്ച സ്തോത്രകാഴ്ച ഇറ്റാർസിയിലുള്ള മാർ ഗ്രീഗോറിയോസ് ബാലഗ്രാമിനു നൽകുന്നതാണ്. കുഷ്ഠരോഗികളുടെ കുഷ്ഠമില്ലാത്ത കുട്ടികൾക്കു വേണ്ടി ആരംഭിച്ചിട്ടുള്ള പ്രസ്തുത സ്ഥാപനം അതിന്റെ പ്രാരംഭദശയിലാണ്. അവർക്ക് സണ്ടേസ്കൂളിന്റെ വകയായി ഒരു ഹാൾ പണിയിച്ചു കൊടുക്കാനാണ് ഈ വർഷത്തെ സ്തോത്രകാഴ്ച വിനിയോഗിക്കുന്നത്. ഒരു ലക്ഷം രൂപയെങ്കിലും ലഭിക്കുമെന്നാണ് പ്രതീക്ഷ. ശേഖരിക്കുന്ന തുക കേന്ദ്രഓഫീസിൽ എത്തിക്കണം. എങ്കിൽ മാത്രമേ വാർഷിക റിപ്പോർട്ടിൽ തുകയുടെ കണക്ക് ചേർക്കുവാൻ കഴിയുകയുള്ളു. പ്രവർത്തകരുടെ സഹകരണം അഭ്യർത്ഥിക്കുന്നു.

## ഒ.വി.ബി.എസ്

സെൻട്രൽ അദ്ധ്യാപക പരിശീലനക്ലാസ് ജനു. 23, 24, 25 തീയതികളിൽ സൺഡേസ്കൂൾ കേന്ദ്ര ഓഫീസിൽ നടന്നു. 50 അദ്ധ്യാപകർ സംബന്ധിച്ചു. ഭദ്രാസനഗാന പരിശീലനക്ലാസ് മാർച്ച് 15-നു മുമ്പ് എല്ലാ കേന്ദ്രങ്ങളിലും നടത്തേണ്ടതാണ്. ഏപ്രിൽ ആദ്യവാരം തന്നെ യൂണിറ്റുകൾ ആരംഭിക്കത്തക്കവണ്ണം യൂണിറ്റുകളിൽ ക്രമീകരണങ്ങൾ ചെയ്യണം. ഇക്കൊല്ലത്തെ ചിന്താവിഷയം 'ക്രിസ്തു നമ്മുടെ സമാധാനം' എന്നതാണ്.

## പാഠപുസ്തകങ്ങൾ

ഒന്നുമുതൽ നാലുവരെയുള്ള ക്ലാസുകളിലെ പാഠപുസ്തകങ്ങൾ വർക്കു ബുക്കുസഹിതം 1996-ൽ പരിഷ്കരിക്കയുണ്ടായല്ലോ. 1997-ൽ അഞ്ച്, ആറ് ക്ലാസുകളിലെ പുസ്തകങ്ങൾ പരിഷ്കരിച്ച് പ്രസിദ്ധീകരിച്ചു. അത് കേന്ദ്രഓഫീസിൽ നിന്നും എല്ലാ ഡിപ്പോകളിൽ നിന്നും ലഭിക്കുന്നതായിരിക്കും. ഒന്നു മുതൽ ആറുവരെയുള്ള ക്ലാസുകളിലെ സ്കീം ഓഫ് വർക്ക് തയാറാക്കി വരുന്നു. ഏഴാം ക്ലാസ് മുതലുള്ളത് മുമ്പ് ഉപയോഗിച്ചിരുന്ന സ്കീം തന്നെയാണ്.

സൺഡേ സ്കൂൾ പുതുവർഷം ആരംഭിച്ചു കഴിഞ്ഞുവല്ലോ. എല്ലാവരും കൂടുതൽ ആത്മാർത്ഥതയോടെ നമ്മുടെ പ്രസ്ഥാനത്തിന്റെ വിജയത്തിനു വേണ്ടി പ്രവർത്തിക്കണമെന്ന് താല്പര്യപ്പെടുന്നു.

ഫാദർ റ്റി.ജെ. ജോഷ്വ
D.G. കോട്ടയം



## സുവിശേഷ സംഘം പൊതുസമ്മേളനം

മലങ്കര ഓർത്തഡോക്സ് സഭയിലെ തുമ്പൺ ഭദ്രാസന സുവിശേഷ സംഘം പൊതുസമ്മേളനം ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. മാക്കാം കുന്ന് സെ: സ്റ്റീഫൻസ് കത്തീഡ്രലിൽ തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ തിരുവനന്തപുരം കാരുണ്യാ ഗൈഡൻസ് സെൻറർ ഡയറക്ടർ ഫാ. ജോൺ സി. വറുഗീസ്, കെ.എം. മാത്യു തിരുവല്ല, കത്തീഡ്രൽ വികാരി ഫാ. കെ.വി സാമുവേൽ, വൈസ് പ്രസിഡന്റുമാരായ ഫാ. ഡാനിയേൽ എൻ. വറുഗീസ്, സി. ജോർജ്, ജനറൽ സെക്രട്ടറി റ്റി.ജി ജോർജ്, യുവജന പ്രസ്ഥാനം ജന.സെക്രട്ടറി ഏ.എം. ഫിലിപ്പ്, ബാലികാ സമാജം സെക്രട്ടറി പ്രൊഫ. കുഞ്ഞമ്മ മാത്യു സിസ്റ്റർ മറിയം ജോർജ്, ഉപവാസ പ്രാർത്ഥന കൺവീനർ റ്റി.പി ജോർജ്, മർത്ത മറിയം ജന: സെക്രട്ടറി മോളിഫിലിപ്പ് എന്നിവർ പ്രസംഗിച്ചു. തൊഴിൽദാന പദ്ധതിയനുസരിച്ച് 56 പേർക്ക് തയ്യൽ മിഷനുകളും ഐ.റ്റി.സി; സ്കൂൾ, കോളേജ് വിദ്യാർത്ഥികൾക്കുള്ള സ്കോളർഷിപ്പുകളും നൽകി.

# വാർത്തകൾ

## 31-ാം ശ്രാദ്ധ ദിനവും അനുസ്മരണയും

**പ**ത്തനംതിട്ട: കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവായുടെ 31-ാം ശ്രാദ്ധദിനം മാക്കാംകുന്ന് സെൻറ് സ്റ്റീഫൻസ് കത്തീഡ്രലിൽ സമുചിതമായി കൊണ്ടാടി.

8-ാം തീയതി ഞായറാഴ്ച തുമ്പമൺ ഭദ്രാസനാധിപൻ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമികത്വത്തിൽ വി. കുർബാന അർപ്പിച്ചു. തുടർന്ന് ഇടവക വികാരി ഫാ. കെ.വി ശമുവേലിൻെറ അദ്ധ്യക്ഷതയിൽ കൂടിയ അനുസ്മരണ സമ്മേളനം അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് ഉത്ഘാടനം ചെയ്തു. "പരി. പിതാവിൻെറ, വിശ്വാസവും ജീവിതമാർഗവും നാം പിന്തുടരണമെന്നും ആ ജീവിത വിശുദ്ധിയിൽ പടുത്തുയർത്തിയ നമ്മുടെ സഭയെ സംരക്ഷിക്കുവാനുള്ള ഉത്തരവാദിത്വം സഭാമക്കളായ നാം ഏറ്റെടുക്കണമെന്നും" തിരുമേനി തൻെറ പ്രസംഗത്തിലൂടെ ജനങ്ങളെ ഉദ്ബോധിപ്പിച്ചു. ഡോ. സാമുവേൽ ചന്ദനപ്പള്ളി അനുസ്മരണ പ്രഭാഷണം നടത്തി. ഫാ. ചെറിയാൻ ജോർജ്, ഫാ. റ്റി.ജി. സ്റ്റീഫൻ ഫാ. ഇഗ്നേഷ്യസ് ഡിസൂസ എന്നീ വൈദികർ പങ്കെടുത്തു. തുടർന്ന് നടത്തപ്പെട്ട വിഭവസമൃദ്ധമായ സദ്യയിൽ ആയിരത്തിൽപ്പരം ജനങ്ങൾ പങ്കെടുത്തു.

**മാവേലിക്കര:** പൗരസ്ത്യ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ വടക്കൻ ഭദ്രാസനപ്രവർത്തകർ കൊരട്ടി കുഷ്ഠരോഗാശുപത്രി സന്ദർശിച്ചു. പ്രസിഡൻറ് പൗലൂസ് മാർ മിലിത്തിയോസ് ആശുപത്രി ചാപ്പലിൽ വി. കുർബാന അർപ്പിച്ചു. തുടർന്ന് സഖറിയാസ് മാർ അന്തോണിയോസിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം പൗലൂസ് മാർ മിലിത്തിയോസ് ഉദ്ഘാടനം ചെയ്തു. ഫാ. തോമസ് തെക്കൻ, ഫാ. കെ.കെ. കുറിയാക്കോസ്, ഫാ. തോമസ് മ്യാലിൽ, ഫാ. കെ.വി.പോൾ, ഫാ. കുര്യൻ ഡാനിയൽ, ഫാ. സണ്ണി ചാക്കോ, പി.വി. സ്റ്റാൻലി, സന്തോഷ് ബഹനാൻ, ജോസഫ്ജോസഫ്, കുര്യൻ മാത്യു, എഡ്വി സഖറിയ എന്നിവർ പ്രസംഗിച്ചു. അന്തേവാസികൾക്കായി വസ്ത്രം, ഭക്ഷണം എന്നിവ വിതരണം ചെയ്തു. കോട്ടയം, കണ്ടനാട്, ഇടുക്കി, കൊച്ചി, അങ്കമാലി, മലബാർ, കുന്നംകുളം, ബത്തേരി എന്നീ ഭദ്രാസനങ്ങളിലെ പ്രവർത്തകരാണ് പ്രധാനമായും സംബന്ധിച്ചത്.

## അനുസ്മരണ സമ്മേളനം

കുന്നംകുളം: ഭദ്രാസന യുവജന പ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ പാറയിൽ സെൻറ് ജോർജ് പള്ളിയിൽവെച്ച് പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന അനുസ്മരണ സമ്മേളനം- മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായിരുന്ന കാലം ചെയ്ത പരിശുദ്ധ മോറാൻ മാർ ബസേലിയോസ് മാർതോമ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ദേഹ വിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തി.

കുന്നംകുളം ഭദ്രാസനത്തോടുള്ള പരി: ബാവായുടെ പ്രത്യേക സ്നേഹവും, കരുതലും എന്നും മധുരസ്മരണകളുയർത്തുന്നതാണ്. കുന്നംകുളം ഭദ്രാസന രൂപീകരണവും, അതിൻെറ വളർച്ചാഘട്ടങ്ങളിലെ പരിപാലനവും, ലാളനയും അതിൽ ഒന്നുമാത്രമാണെന്നും, സഭക്ക് നല്ല ഒരു ഭരണസ്ഥിരതയും, കെട്ടുറപ്പും, പ്രശസ്തിയും, കൈവരിച്ചു എന്നതും, അദ്ദേഹത്തിൻെറ ജീവിതകാലം മുഴുവൻ മലങ്കരസഭക്കും, ക്രൈസ്തവ സമൂഹത്തിനും വിലപ്പെട്ട സംഭാവനകൾ ലഭിക്കാൻ പ്രാപ്തമായി എന്നും അഭിവന്ദ്യ തിരുമേനി പ്രസ്താവിച്ചു.

ഫാ. ജോസഫ് തോലത്ത്, ഫാ. സി.എം. ജെയ് ക്കബ്, ഫാ. ഗീവർഗ്ഗീസ്, ഉല്ലാസ് അംബ്രയിൽ, സി.വി. ഉല്ലാസ് തുടങ്ങിയവർ പ്രസംഗിച്ചു.

ഫാ. സ്റ്റീഫൻ ജോർജ് സ്വാഗതവും, ഭദ്രാസന സെക്രട്ടറി എഡ്വി സഖറിയ നന്ദിയും പറഞ്ഞു.

## അനുശോചനം

കാലം ചെയ്ത ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ തിരുമേനിയുടെ ദേഹവിയോഗത്തിൽ കൽക്കട്ടാ ഭദ്രാസനം അനുശോചനം രേഖപ്പെടുത്തി. ഭിലായി എം.ജി.ഒ. കത്തീഡ്രലിൽ ഭദ്രാസനാധിപൻ സ്നേഹാനോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ അനുസ്മരണ സമ്മേളനം നടത്തപ്പെട്ടു. കൽക്കട്ടാ ഭദ്രാസനത്തിനും സഭയ്ക്കും ബാവാ തിരുമേനി കൊടുത്ത സുധീരമായ നേതൃത്വത്തെപ്പറ്റിയും അദ്ദേഹം സഭയ്ക്കുവേണ്ടിയും കൽക്കട്ടാ

ഭദ്രാസനത്തിനുവേണ്ടിയും സഹിച്ച ത്യാഗത്തെപ്പറ്റിയും അദ്ധ്യക്ഷൻ പറഞ്ഞു. കത്തീഡ്രൽ വികാരി ഫാ. സാംകാഞ്ഞിക്കൽ, മാർത്തോമ്മാപള്ളി വികാരി. റവ. ജോളി തോമസ്, റോമൻ കത്തോലിക്കാ പള്ളി വികാരി ഫാ.യൽദോ എന്നിവർ പ്രസംഗിച്ചു. സെക്രട്ടറി കെ. സി. ജോർജ് അനുശോചന പ്രമേയം അവതരിപ്പിച്ചു.

### അനുശോചനം

തിരുവനന്തപുരം : ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്തായുടെ ദേഹവിയോഗത്തിൽ തിരുവനന്തപുരം സെൻറ് ജോർജ് ഓർത്തഡോക്സ് ഫെലോഷിപ്പ് അനുശോചനം രേഖപ്പെടുത്തി.

കുവൈറ്റ് : മലങ്കര ഓർത്തഡോക്സ് സഭയെ രണ്ടുപതിറ്റാണ്ടോളം നയിച്ച പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാബായുടെ ദേഹവിയോഗത്തിൽ കുവൈറ്റിലെ അഹമ്മാദിസെൻറ് തോമസ് ഓർത്തഡോക്സ് ഇടവക അനുശോചനംരേഖപ്പെടുത്തി.

ഡൽഹി: ഭദ്രാസനത്തിൻെറ സഹായമെത്രാൻ അഭി. ഇയ്യോബ് മാർ പീലക്സിനോസ് തിരുമനസ്സിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഫാ. സാമുവൽ ജോൺ ഫാ. ജയിംസ് ഇ. മാത്യു എന്നിവർ സന്നിഹിതരായിരുന്നു. തിരുമനസ്സ് കൊണ്ടു അനുസ്മരണ പ്രഭാഷണം നടത്തി. ഫാ. ജയിംസ് ഇ. മാത്യു അനുശോചന പ്രമേയം അവതരിപ്പിച്ചു. സെക്രട്ടറി കെ.വി. മാത്യു കൃതജ്ഞത രേഖപ്പെടുത്തി.

## അനുസ്മരണ

ബോംബെ: പ. മർതോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെയും ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെയും ദേഹവിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുന്നതിന് ബോംബെ ഭദ്രാസനത്തിൻെറ ആഭിമുഖ്യത്തിൽ ബോംബെയിൽ ചേർന്ന സമ്മേളനത്തിൽ ഡോ. പീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. ഗവർണർ ഡോ. പി.സി അലക്സാണ്ടർ മുഖ്യ പ്രസംഗകനായിരുന്നു. മലങ്കരസഭയുടെ നവോത്ഥാന ശില്പി ആയിരുന്ന മാത്യൂസ് പ്രഥമൻ ബാവായെന്നും പ്രഗൽഭരായ വൈദികരെ പരിശീലിപ്പിക്കുന്ന ഉന്നത വൈദിക സെമിനാരിയുടെ ആധുനിക ശില്പി ആണ് ബാവാ എന്നും ഗവർണർ പറഞ്ഞു. പാശ്ചാത്യ ദൈവ ശാസ്ത്രത്തേയും പാശ്ചാത്യചിന്തകളെയും ശരിയായി അപഗ്രഥിച്ചു മനസ്സിലാക്കിയും സഭാപിതാക്കന്മാരേയും അവരുടെ എഴുത്തുകളെയും ശരിയാംവണ്ണം ഗ്രഹിക്കുകയും ചെയ്ത ഒരു മഹൽ വ്യക്തിയായിരുന്നു ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് എന്നും ഡോ. അലക്സാണ്ടർ സമർത്ഥിച്ചു. ഗീവർഗീസ് മാർ കൂറീലോസ് തിരുമേനിയും പ്രസംഗിച്ചു.

## തൃശൂരിൽ

പ്രസിദ്ധ ദാർശനികനായ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മതവിശ്വാസങ്ങളെയും ജീവിതമൂല്യങ്ങളെയും വൈജ്ഞാനിക തലവുമായി സമന്വയിപ്പിച്ച അതുല്യ പ്രതിഭാശാലിയായിരുന്നുവെന്ന് ഡോ. പൗലൂസ് മാർ പൗലോസ് അഭിപ്രായപ്പെട്ടു. ഭാരതത്തിന് വെളിയിൽ പ്രശസ്തി നേടിയ അദ്ദേഹത്തെ ഭാരതത്തിന് പരിചയപ്പെടുത്തുവാനുള്ള ശ്രമങ്ങൾ ആരംഭിക്കേണ്ടിയിരിക്കുന്നുവെന്ന് ഡോ. പൗലൂസ് മാർ പൗലോസ് നിരീക്ഷിച്ചു.

മാർ ദിവന്നാസ്യോസ് പഠന കേന്ദ്രത്തിൻെറ ആഭിമുഖ്യത്തിൽ തൃശൂർ ഓട്ടുപാറ സെൻറ് ജോർജ് പള്ളിയിൽ ചേർന്ന അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്യുക യായിരുന്നു അദ്ദേഹം. മാർ ഗ്രീഗോറിയോസിൻെറബൈബിൾ പഠന ക്ലാസുകളിൽ സംബന്ധിച്ച ഒളിമങ്ങാത്ത ഓർമ്മകൾ അദ്ദേഹം യോഗത്തിൽ അയവിറക്കി.

മാർ മാത്യൂസ് പ്രഥമൻ ബാവാ, മലങ്കരസഭയെ സമഭാവനയോടെ വീക്ഷിച്ച, സഭാഭരണത്തിന് വിശ്വാസ്യതയുടേയും ക്രമത്തിൻെറയും അന്തരീക്ഷം നൽകിയ പ്രതിഭയായിരുന്നുവെന്ന് യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ച കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ പ്രസ്ഥാവിച്ചു.

ഫാ. ബർണാർഡ് തട്ടിൽ, ഫാ. ജോർജ് പുലിക്കോട്ടിൽ എന്നിവർ അനുസ്മരണ പ്രഭാഷണങ്ങൾ നടത്തി.

പ. ബാവാ, ഡോ. ഗ്രീഗോറിയോസ്, ഡോ. എം.എം. തോമസ് തുടങ്ങിയവരുടെ ദേഹവിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തുന്ന പ്രമേയം ഫാ. കെ.കെ. മാർക്കോസ് അവതരിപ്പിച്ചു.

സമ്മേളനത്തിന് മുമ്പായി ദിവംഗതരായ പിതാക്കന്മാർക്കുവേണ്ടി ഭദ്രാസന മെത്രാപ്പോലീത്തായുടെയും വൈദികരുടേയും നേതൃത്വത്തിൽ അനുസ്മരണ ശുശ്രൂഷയും പ്രാർത്ഥനയും നടത്തി.

മാർ ദിവന്നസ്യോസ് പഠനവേദിയുടെ അംഗത്വവിതരണ ഉദ്ഘാടനം അഡ്വ. പി.കെ. വർഗ്ഗീസിന് അംഗത്വം നൽകികൊണ്ട് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

യോഗത്തിൽ ഫാ. ജോസഫ് ചീരൻ സ്വാഗതവും പി.വി. കൊച്ചുണ്ണി നന്ദിയും രേഖപ്പെടുത്തി.

❑

## ധനസഹായാഭ്യർത്ഥനയ്ക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു

സെൻറ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച് കുവൈറ്റ് ആണ്ടുതോറും നൽകിവരാറുള്ള ജീവകാരുണ്യ ധനസഹായാഭ്യർത്ഥനകൾക്കുള്ള അപേക്ഷകൾ ഇടവക വികാരിയുടേയും അതാതു ഭദ്രാസന മെത്രാപ്പോലീത്താമാരുടെയും ശുപാർശകളോടു കൂടി 1997 മാർച്ച് മാസം 15-ാം തീയതിയ്ക്കു മുമ്പ് കിട്ടത്തക്കവണ്ണം, സെൻറ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്, പി.ഒ.ബോക്സ് 5825, സഫാത്ത് 13059, കുവൈറ്റ് എന്ന വിലാസത്തിൽ അയച്ചു തരണമെന്ന് താൽപര്യപ്പെടുന്നു. ഈ ധനസഹായം മലങ്കര സഭയിലെ കേരളത്തിലുള്ള എല്ലാ ഭദ്രാസനങ്ങളിലും എത്തിയ്ക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

രാജീവ് വഞ്ചിപ്പാലം<br>
ഹോണററി സെക്രട്ടറി<br>
സെൻറ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്, കുവൈറ്റ് സിറ്റി<br>
സെൻറ് മേരീസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്, ഡാൽമിയ

## ഓർത്തഡോക്സ് നവീകരണ സഭാ ഡയലോഗ്

ഓറിയൻറൽ ഓർത്തഡോക്സ് സഭകളും നവീകരണ സഭകളും തമ്മിലുള്ള ഐക്യത്തെപ്പറ്റി ആലോചിക്കുന്നതിന് കോട്ടയം പഴയ സെമിനാരിയിലെ സോഫിയാസെൻററിൽ ഇരുവിഭാഗങ്ങളിലെ പ്രതിനിധികളുടെ സമ്മേളനം ജനുവരി 5 മുതൽ 10 വരെ നടന്നു. സമ്മേളനം പാ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. 'പിതാവേ! നാം ഒന്നായിരിക്കുന്നതുപോലെ ഇവരും തമ്മിൽ ഒന്നായിരിക്കണമേ..' എന്ന നമ്മുടെ കർത്താവിൻെറ പ്രാർത്ഥന ഉദ്ദരിച്ചുകൊണ്ട് ലോകമെമ്പാടുമുള്ള ക്രൈസ്തവ സഭകളുടെ ഐക്യം താൻ ആഗ്രഹിക്കുന്നു എന്ന് പ: ബാവാ പ്രസ്താവിച്ചു. എക്യുമിനിക്കൽ പ്രസ്ഥാനത്തിന് ആരംഭം ഇട്ട എഡിൻബറൊ സമ്മേളനം മുതൽ ഇന്നുവരെ എല്ലാ ഐക്യ സമ്മേളനങ്ങളിലും മലങ്കരസഭ ഭാഗഭാക്കായിട്ടുള്ളത് ഈ ഉദ്ദേശത്തോടുകൂടെയാണെന്നും പ. ബാവാ പറഞ്ഞു. ഡലിഗേൻ അംഗങ്ങൾക്ക് ദേവലോകം അരമനയിൽ വച്ച് ഒരു വിരുന്നു സൽക്കാരം നടത്തി. കോട്ടയം ഡി. കളക്ടർ, പി. എച്ച്. കുര്യൻ, ജില്ലാ പോലീസ് സൂപ്രണ്ട് ജേക്കബ്, മറ്റ് ഉദ്യോഗസ്ഥന്മാർ, വിവിധസഭകളിലെ ബിഷപ്പ്മാർ തുടങ്ങിയവർ വിരുന്നിൽ സംബന്ധിച്ചു. അർമ്മീനിയൻ സഭയിൽ നിന്നും, കോപ്റ്റിക്സഭയിൽ നിന്നും, പ്രസ്ബിറ്റേറിയൻ സഭയിൽ നിന്നുമുള്ള പ്രതിനിധികളാണ് ഡയലോഗിൽ പങ്കെടുക്കുന്നത്. മലങ്കരസഭയിൽ നിന്ന് മാർ സേവേറിയോസ് മൻകൂറി ലോസ്, മാർ യൗസേബിയോസ് എന്നീ തിരുമേനിമാരും ഡോ. കെ.എം ജോർജ്അച്ചൻ, റ്റി.ജെ. ജോഷ്വാ അച്ചൻ, ജോൺ മാത്യൂസ് അച്ചൻ എന്നിവരും.

### Thought For the Month

"കാലം മോശമാണെങ്കിൽ അതു ശരിയാക്കാനാണ്. ദൈവം നിങ്ങളെ ഈ ലോകത്താക്കിയിരിക്കുന്നത്."

തോമസ് കാർലൈൻ

## കുശ്ശീശാ പട്ടം നൽകി

കാരയ്ക്കൽ മണലടി കാട്ടുപറമ്പിൽ പരേതനായ എം.ഇ. തോമസിൻെറ മകൻ ഡീ. ജേക്കബ് തോമസ് കാരയ്ക്കലിന്, ബോംബെ-അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസും, സഹായ മെത്രാപ്പോലിത്ത ഗീവർഗീസ് മാർ കൂറീലോസും ചേർന്ന്, കാരയ്ക്കൽ സെൻറ് ജോർജ് പള്ളിയിൽ വച്ച് കുശ്ശീശാ പട്ടം നല്കി.

തുടർന്ന് നടന്ന അനുമോദന സമ്മേളനത്തിൽ അഭിവന്ദ്യ തിരുമേനിമാർ, ഫാ.ജേക്കബ് തച്ചേടം, ഫാ.കെ. എ. ഏബ്രഹാം, വികാരി ഫാ. എൽ. ജോർജ്, ഡീ. ജോസ് തോമസ്, കണ്ണൂർ യൂണിവേഴ്സിറ്റി പ്രോ-വൈസ് ചാൻസിലർ ഡോ. അലക്സാണ്ടർ കാരയ്ക്കൽ, തോമസ് കുരുവിള, വി.എം. മത്തായി, വി.കെ. തോമസ്, വറുഗീസ് എം. ഫിലിപ്പോസ് എന്നിവർ പ്രസംഗിച്ചു.

ഇപ്പോൾ പത്തനാപുരം ബി.എഡ്. കോളേജിൽ പഠനം നടത്തുന്ന അച്ചൻ, മലങ്കരസഭാ മാസികയുടെ ബിസിനസ് പ്രൊമോട്ടർ കൂടിയാണ്.

### For Favours Received





Jacob Varghese & Annama Varghese





Fr. O. Punnoose & Family




Mary Varghese & Lincy Thomas



എം.സി ഏബ്രഹാം. മന്ദേത്ത്

# മരുഭൂമിയിലെ നീരുറവ

**(സെൻറ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)**

1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തയാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവു പോലെ 1997-ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾ അർഹതയുടെ അടിസ്ഥാനത്തിൽ നൽകുന്നതാണ്. ചികിത്സാ സഹായത്തിന് ജാതിമത ഭേദമെന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

1. ചികിത്സാ ധനസഹായം: നിരാലംബരും സാധുക്കളുമായ രോഗികൾക്കു നൽകുന്നു. ഇടവക വികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തിക്കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ 3 മാസത്തിനുള്ളിലുള്ള സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് സഭാംഗങ്ങളല്ലാത്തവർ സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടു കൂടി അപേക്ഷ അയച്ചിരിക്കണം.

കൂടാതെ കങ്ങഴ, പരുമല, ശാസ്താംകോട്ട, കോലഞ്ചേരി, ഇടുക്കി എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചു വരുന്നു.

2. വിവാഹ ധനസഹായം: നിർദ്ധന കുടുംബത്തിലെ, പ്രത്യേകിച്ചും മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിന് മുൻഗണന നൽകുന്നു. ഇടവക വികാരിയുടേയും ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷ അയച്ചിരിക്കണം. വിവാഹത്തിന് ഒരു മാസം മുമ്പെങ്കിലും അപേക്ഷ കിട്ടിയെങ്കിൽ മാത്രമേ യഥാസമയം പരിഗണിക്കാൻ സാധിക്കുകയുള്ളു. അർഹരായവർക്ക് ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിൻെറ കോപ്പി കിട്ടിയതിനു ശേഷമേ ധനസഹായം നൽകുകയുള്ളൂ.

3. വിദ്യാഭ്യാസ ധനസഹായം: നിർദ്ധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥി- വിദ്യാർത്ഥിനികൾക്ക് എസ്.എസ്.എൽ.സി-ക്കു ശേഷമുള്ള വിദ്യാഭ്യാസത്തിന് ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയുടെ അറ്റസ്റ്റു ചെയ്ത മാർക്കുലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം, ഇടവകവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1997 ആഗസ്റ്റ് 30-നും മുമ്പ് കിട്ടിയിരിക്കണം.

4. ഭവന നിർമ്മാണ ധനസഹായം: സ്വന്തമായി സ്ഥലമുള്ളവരും വീടു പണിയുവാൻ സാമ്പത്തിക ശേഷി ഇല്ലാത്തവരുമായ നിരണം, തിരുവനന്തപുരം ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകർക്ക് 25,000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക മാനേജിംഗ് കമ്മറ്റിയുടേയോ ആദ്ധ്യാത്മിക സംഘടനയുടെയോ സമ്മതപത്രം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടേയും ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷകൾ 1997 മെയ് 15-നു മുമ്പ് കിട്ടിയിരിക്കണം.

5. മറ്റു സഹായങ്ങൾ: അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിനുള്ള പരിമിതമായ സാമ്പത്തിക സഹായം നൽകുന്ന കാര്യം ഇടവക വികാരിയുടെയും ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിച്ചാൽ പരിഗണിക്കുന്നതാണ്.

6. Special Project: സുവിശേഷപരവും ജീവകാരുണ്യപരവുമായ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന സഭയിലെ ഏതെങ്കിലും ഒരു സ്ഥാപനത്തിൻെറ ഒരു പ്രത്യേക Project- ന് (പദ്ധതിക്ക്) 50,000 രൂപാ നൽകുന്നതാണ്. ഭദ്രാസന മെത്രാപ്പോലീത്തായുടെ ശുപാർശയോടു കൂടി അപേക്ഷകൾ 1997 മെയ് 15-നു മുമ്പ് കിട്ടിയിരിക്കണം.

7. Medical Camp: 1997 മേയ് മാസത്തിൽ ഈ കോൺഗ്രിഗേഷൻെറ Sponsorship -ൽ ഒരു സൗജന്യ Medical Camp നടത്തുവാൻ ആഗ്രഹിക്കുന്നു. ആയത് ഏറ്റെടുത്തു നടത്തുവാൻ താല്പര്യമുള്ളതും, കങ്ങഴ Medical Mission ആശുപത്രിക്കു 80 കിലോമീറ്റർ ദൂരപരിധിക്കുള്ളിൽപ്പെടുന്നതുമായ ഏതെങ്കിലും പിന്നോത്ത പ്രദേശങ്ങളിലെ ഇടവകകളിൽ നിന്നോ, ആദ്ധ്യാത്മിക സംഘടനകളിൽ നിന്നോ അപേക്ഷകൾ 1997 മാർച്ച് 30-ന് മുമ്പു കിട്ടിയിരിക്കണം.

ബഹു: വികാരി അച്ചൻെറ ശ്രദ്ധയ്ക്ക്: അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്ന് താല്പര്യപ്പെടുന്നു. കൂടാതെ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾ എല്ലാം ഉണ്ടോ എന്നും, അപേക്ഷകൻെറ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും ബ: വികാരി അച്ചന്മാർ പ്രത്യേകം ശ്രദ്ധിക്കണം.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതുതരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു:..............................................

പേര്:.............................................................. വയസ്സ്:....................................

ജനനതീയതി:.............................. വിദ്യാഭ്യാസ യോഗ്യത:..............................................

മേൽവിലാസം: പി.ഒ. പിൻകോഡ് സഹിതം:..............................................

ഇടവക:.............................................................. തൊഴിൽ..

ഭദ്രാസനം:........................ പ്രതിമാസവരുമാനം:........................ ഭൂസ്വത്ത് വിവരം:........................

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം:..............................................

ഇതിനുമുമ്പ് ഇവിടേക്ക് ധനസഹായത്തിന് അപേക്ഷിച്ചിട്ടുണ്ടോ?:..............................................

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽ നിന്ന് എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ?:....................

ഉണ്ടെങ്കിൽ:- എപ്പോൾ, എന്താവശ്യത്തിന്? എന്തു തുക ലഭിച്ചു?.................. .................. ..................

ഈ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?:..............................................

ഉണ്ടെങ്കിൽ:- എപ്പോൾ, എവിടേക്ക്?:.............................................. ..............................................

കുടുംബാംഗങ്ങളുടെ/ ആശ്രിതരുടെ പൂർണ്ണവിവരം:

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസ വരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ ചുരുക്കത്തിൽ എഴുതുക:..............................................

അപേക്ഷകൻെറ പേര്, ഒപ്പ്:

സ്ഥലം:.................................. തീയതി........ ....... .......

അപേക്ഷ സാക്ഷ്യപ്പെടുത്തിക്കൊണ്ടുള്ള ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും, മേൽവിലാസവും, പള്ളിയുടെ സീലും.

---

**അപേക്ഷകരുടെ ശ്രദ്ധക്ക്:**

1. മുകളിൽ കൊടുത്തിരിക്കുന്ന ഫാറം വേറൊരു കടലാസ്സിൽ പകർത്തി ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC office, Basil Jubilee Centre, Bathani Aramana, Tiruvalla, Kerala, - Pin 689 101"** എന്ന വിലാസത്തിൽ മാത്രം അയക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകൻെറ പൂർണ്ണമായ മേൽവിലാസവും, പിൻകോഡും എഴുതുവാൻ മറക്കരുത്. എന്തെങ്കിലും വിവരം സത്യസന്ധമല്ലെന്ന് ബോദ്ധ്യമായാൽ അപേക്ഷ തള്ളിക്കളയുന്നതാണ്.

3. ഇടവകയിലെ ആദ്ധ്യാത്മീക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. ചികിത്സാ സഹായത്തിനും, വിദ്യാഭ്യാസ ധനസഹായത്തിനും ഒഴികെയുള്ള ഇനങ്ങൾക്ക് ഒരു ഇടവകയിൽ നിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

24-1.97

മാനേജിംഗ് കമ്മറ്റി

Cover last (4th Page)

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

രണ്ടാം ചരമ വാർഷികം

19-2-1997



**Rev. Fr. JOHN MATHEW**

**U.S.A.**

Inserted by :

**Mrs. Gracy Mathew & Family**

New Jercy, U.S.A.

**Printed and published by Fr. T.G. Zacharia**
For Orthodox Viswasa Paripalana Samithy, Kottayam
at the Catholicate Press, Kottayam - 38
**Chief Editor Rev. Dr. Jacob Kurian**